# ക്രൈസ്തവ കാഹളം

ഏപ്രിൽ 2016




## ദൈവകരുണയുടെ വർഷം

**വിശ്വാസ തിരുസംഘത്തിന്റെ അധ്യക്ഷൻ**
**കർദ്ദിനാൾ ജെറാർദ് ലുഡ്‌വിഗ് മുള്ളർ**




## ദൈവകരുണയുടെ സാക്ഷ്യം

**ഫാ. തോമസ് കയ്യാലക്കൽ**
**ഫാ. ഡാനിയേൽ പൂവണ്ണത്തിൽ**



## കാലു കഴുകൽ ശുശ്രൂഷ അന്ത്യോഖ്യൻ സുറിയാനി പാരമ്പര്യത്തിൽ

റവ. ഡോ. കുര്യാക്കോസ് തടത്തിൽ




## സർവകലാശാലകളും സമൂഹ ജനാധിപത്യവും

ജസ്റ്റിൻ മാത്യു, ഡോ. ജിനു സഖറിയ ഉമ്മൻ
ജയന്ത് ജേക്കബ്



ദൈവമാതാവായ പരിശുദ്ധ കന്യകാമറിയമേ, മനുഷ്യകുലം മുഴുവന്റെയും മാതാവും മദ്ധ്യസ്ഥയും സഹായവും സംരക്ഷകയുമാകുവാൻ ദൈവം മുൻകൂട്ടി തിരഞ്ഞെടുത്തിരിക്കുന്ന അങ്ങയെ ഞങ്ങൾ വണങ്ങുന്നു. ഞങ്ങളുടെ കുടുംബത്തിന്റെ മാതാവും സംരക്ഷകയുമായി ഇന്നു ഞങ്ങൾ അങ്ങയെ സ്വീകരിക്കുന്നു. അമ്മേ, അങ്ങയുടെ ശക്തമായ സംരക്ഷണത്താൽ ആത്മീയവും ശാരീരികവുമായ എല്ലാ ആപത്തുകളിൽ നിന്നും പ്രത്യേകിച്ച് പൈശാചിക ശക്തികളുടെ ഉപദ്രവങ്ങൾ, അഗ്നിബാധ, ജലപ്രളയം, ഇടിമിന്നൽ, കൊടുങ്കാറ്റ്, ഭൂമികുലുക്കം, വാഹനാപകടങ്ങൾ എന്നിവയിൽ നിന്നും കള്ളൻമാർ, അക്രമികൾ എന്നിവരിൽ നിന്നും ഞങ്ങളെയും ഞങ്ങളുടെ ഭവനത്തെയും സംരക്ഷിക്കണമേ, ഈ ഭവനത്തിൽ വസിക്കുന്ന എല്ലാവരും അങ്ങയുടെ സ്വന്തമായതുകൊണ്ട് എല്ലാ അത്യാഹിതങ്ങളിൽ നിന്നും ശാരീരിക അസുഖങ്ങളിൽ നിന്നും ഞങ്ങളെ സംരക്ഷിക്കണമേ, ഏറ്റം പ്രധാനമായി പാപം വർജ്ജിക്കുന്നതിനും എല്ലാ കാര്യത്തിലും ദൈവേഷ്ടം നിറവേറ്റിക്കൊണ്ട് ദൈവാനുഗ്രഹത്തിൽ ജീവിക്കുന്നതിനും എന്നേക്കുമായി അങ്ങേക്കു പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന ഞങ്ങൾ എല്ലാവർക്കുമായി അങ്ങേ തിരുകുമാരനോടു അപേക്ഷിക്കണമേ....

ആമേൻ.

ക്രൈസ്തവ കാഹളം
ഏപ്രിൽ 2016






# ഉള്ളടക്കം




# കരുണയുടെ വറ്റാത്ത കടൽ

ഇത് ദൈവകരുണയുടെ വർഷം. കാഹളം ഈ ലക്കം പ്രസിദ്ധീകരിക്കുന്ന പ്രധാനപ്പെട്ട വിഷയങ്ങളിൽ ഒന്നാണ് ദൈവകരുണ. കഷ്ടാനുഭവ ആഴ്ചയും കർത്താവിന്റെ മഹത്വത്തോടെയുള്ള ഉയിർപ്പും കഴിഞ്ഞുവരുന്ന ഈ ദിനങ്ങളിൽ ദൈവത്തിന്റെ കരുണയെ കുറിച്ചല്ലാതെ പിന്നെ എന്തു ചിന്തിക്കുവാനാണ്? അടുത്തറിയുന്തോറും, അനുഭവിച്ചു കഴിയുന്തോറും നാം തിരിച്ചറിയുന്ന കാര്യം, ദൈവകരുണാസാഗരത്തിന്റെ ഓരത്തുപോലും നാം എത്തിയിട്ടില്ല. തീരം തൊട്ടുപോയ തിരമാലകളുടെ നനുത്ത നനവിൽ എവിടെയോ നാം ഒന്നു ചവിട്ടിയെന്നു മാത്രം. ദൈവത്തിന്റെ ഇഷ്ടങ്ങളോട് നമ്മുടെ ഇഷ്ടങ്ങൾ ചേർത്തു വക്കുമ്പോഴാണ് ദൈവകരുണ നാം അനുഭവിച്ചു തുടങ്ങുന്നത്. "എന്നെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്നവൻ തന്റെ കുരിശുമെടുത്ത് അനുഗമിക്കട്ടെ"യെന്ന് യേശു പറയുന്നതിന്റെ അർത്ഥം ഇവിടെയാണ്. യേശു തന്റെ കുരിശെടുത്ത് നടന്നുപോയത് തന്റെ മരണത്തിലേക്കാണ്. കുടിക്കുവാനാഗ്രഹിക്കാതെ തന്നിൽ നിന്നും അകന്നുപോകുവാൻ ഒരുനിമിഷം കർത്താവ് ആഗ്രഹിച്ച സഹനത്തിന്റെ പാനപാത്രം. എന്നാൽ പിതാവിന്റെ ഇഷ്ടം തന്നിൽ നിറവേറണമെന്ന് അടുത്ത നിമിഷം കർത്താവ് നിശ്ചയിച്ചു. മരണം അങ്ങനെ കർത്താവിന് ധീരമായ അനുഭവമായി. കർത്താവ് വേദനയും പീഢകളും സഹിച്ചാണ് നമുക്ക് ദിവ്യകാരുണ്യമായത്. നമ്മുടെ ജീവിതത്തിൽ കുരിശുകൾ ധാരാളമുണ്ട്. ഒരു ചെറുമരണത്തിന്റെ അനുഭവമാണ് ഓരോ കുരിശും. രോഗങ്ങൾ, വേദനകൾ, ഒറ്റപ്പെടൽ, സാമ്പത്തിക പ്രശ്നങ്ങൾ, കുടുംബ പ്രശ്നങ്ങൾ ഇതെല്ലാം ദൈവഹിതം അന്വേഷിക്കേണ്ട സന്ദർഭങ്ങളാണ്. പക്ഷേ നമുക്കു താൽപര്യം നമുക്ക് അനുകൂലമായ ദൈവിക ഇടപെടലുകളിലാണ്. നമ്മുടെ ആത്മീയതയെ നാം ഇത്തരം ഇടപെടലുകളിൽ പരിമിതപ്പെടുത്തുന്നു. അങ്ങനെ വരുമ്പോൾ കുരിശുകൾ അല്പനേരത്തേക്കിലും മാറ്റിനിർത്തുവാനാഗ്രഹിക്കുന്ന സഹനത്തിന്റെ പാനപാത്രങ്ങളാകും. ദൈവഹിതം അന്വേഷിച്ച് നാം ഏറ്റെടുക്കുന്ന സഹനത്തിന്റെ പാനപാത്രങ്ങൾ ദൈവകരുണയുടെ വറ്റാത്ത കടലുകളാണ് നമ്മിലേക്ക് ഒഴുക്കികൊണ്ടുവരുന്നത്. തന്നിലേക്ക് ഒഴുകിയെത്തിയ കരുണാപ്രവാഹത്തെ തട്ടിതെറിപ്പിച്ചുകൊണ്ടാണ് യൂദാസ് സെഹിയോൻ മാളികയിൽ നിന്നും ഇറങ്ങിപോയത്. ദൈവകരുണയുടെ തുറന്നിട്ടിരിക്കുന്ന വാതിലുകൾ നാം കൊട്ടിയടയ്ക്കരുത്. നിഷേധാത്മാകമായ പ്രവർത്തികളേക്കാൾ അപകടകരമായത് നിശബ്ദമായ നിസംഗതയാണ്. ഈ നിസംഗത തലമുറകളുടെ കണ്ണുതുറപ്പിക്കാതെ പോകും. ഈ നിസംഗത നമ്മെ കൊണ്ടെത്തിക്കുന്നത് തിന്മയുടെ വഴികളിലാണ്. തിന്മയെ ആഘോഷിക്കുന്ന ന്യൂ ജനറേഷൻ പരിപാടികളിൽ ഇത്തരം നിസംഗത ഒരുതരം ധീരപ്രവർത്തിയാണ്. മതനിഷേധത്തിന്റെ പാശ്ചാത്യ അനുരൂപണങ്ങൾ നമ്മുടെ യുവതലമുറയിൽ അതിവേഗം പടരുന്നു. ഇത് തിരിച്ചറിയുവാൻ കഴിയാത്തവിധം പുതിയ തലമുറകൾക്ക് അന്ധത ബാധിച്ചിരിക്കുന്നു. നിസംഗതയുടെ വേലികൾ പൊട്ടിച്ച് ദൈവകരുണയുടെ തീരമണയാം.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ, 9447661943
bovasmathew@gmail.com



പിതൃമൊഴി

# ഉയിർപ്പ്
# കരുണയുടെ പാരമ്യം

ഈ ലക്കം കാഹളം മാസിക നിങ്ങളുടെ കൈകളിൽ കിട്ടുമ്പോഴേക്കും ഈസ്റ്റർ ആഘോഷങ്ങൾ കഴിഞ്ഞിരിക്കും. ദൈവം തന്റെ ഏകജാതനെ ലോകത്തിലേക്കയച്ചതും, കുരിശുമരണത്തോളം വിട്ടുകൊടുത്തതും, ലോകത്തെ അത്രമാത്രം സ്നേഹിച്ചതുകൊണ്ടാണ്. യേശുവിന്റെ ഉത്ഥാനം നമുക്ക് ഏറ്റവും വലിയ തിരുനാളും ആഘോഷവുമായതിന്റെ പിന്നിൽ ഈ സ്നേഹവും കരുണയുമാണ്. ദൈവത്തിന്റെ കരുണ മനുഷ്യകുലത്തിലേക്കൊഴുകി വരുന്നത് ഉത്ഥിതനായ യേശുവിലൂടെയാണ്. ദിവ്യകാരുണ്യമായ യേശുവിനെ വി. കുർബ്ബാനയിൽ സ്വീകരിക്കുന്നു. എന്നാൽ നാം അവിടെ സ്വീകരിക്കുന്ന ഈ കാരുണ്യത്തെ ലോകത്തിന്റെ നാനാഭാഗങ്ങളിലും പല രൂപത്തിലാണ് നാം കൊടുക്കുന്നത്. ഭക്ഷണമായി, മരുന്നായി, വീടായി, വസ്ത്രമായി, അഭയമായി...... അങ്ങനെ ദൈവകരുണ പല രൂപങ്ങളിലായിട്ടാണ് നമ്മുടെ മുന്നിൽ എത്തുന്നത്.

കാരുണ്യവർഷത്തിലൂടെ കടന്നുപോകുന്ന നാം നിരന്തരം ദൈവകരുണ നമ്മുടെ ധ്യാനവിഷയമാക്കണം. പലപ്പോഴും ദൈവകരുണയെ നാം ദൈവത്തിൽ നിന്നും കിട്ടുന്ന ചില അനുകൂല്യങ്ങളെയും അനുഗ്രഹങ്ങളെയും ദൈവകരുണയുടെ ലിസ്റ്റിൽപെടുത്തി, അതിനെ പരിമിതപ്പെടുത്തരുത്. ദൈവകരുണയിൽ ഏറ്റവും വലിയ ഭാഗ്യം ദൈവം നമുക്കു നൽകുന്ന അവിടുത്തെ ഛായയും സാദൃശ്യവുമാണ്. നമ്മുടെ പാപം വഴിയാണ് ഇവ നമുക്ക് നഷ്ടമാകുന്നത്. ഇവയാണ് കർത്താവായ യേശുമിശിഹാ തന്റെ പീഢാനുഭവവും കുരിശുമരണവും തിരികെ നൽകിയത്. നമ്മുടെ പാപം വഴി നാം നഷ്ടപ്പെടുത്തിയത് വീണ്ടെടുക്കുവാൻ ദൈവത്തിന് കൊടുക്കേണ്ടി വരുന്ന വില വലുതാണ്. തന്റെ ഏകജാതന്റെ തിരുരക്തമാണ് അതിനു വിലയായി തീർന്നത്. ഇത് വ്യക്തിപരമായ രക്ഷാകര അനുഭവമായി തീരുവാൻ നാം സ്വീകരിക്കുന്ന വി. കൂദാശയാണ് അനുരഞ്ജനത്തിന്റെ കൂദാശയായ കുമ്പസാരം. ഓരോ കുമ്പസാരത്തിലും ദൈവം വലിയ വിലകൊടുത്തു വാങ്ങിയ രക്ഷയുടെ അനുഭവം നമുക്കു

ലഭിക്കുന്നു. അതിനാലാണ് കരുണയുള്ള പിതാവിനെപ്പോലെ നാമും കരുണയുള്ളവരായിരിക്കുവാൻ ദൈവകരുണയുടെ ജൂബിലിവർഷം നമ്മെ പഠിപ്പിക്കുന്നത്.

യേശുവിന്റെ അനുയായികളെ ഉത്ഥാനത്തിന്റെ മക്കൾ എന്നു വിളിച്ചിരുന്നതിന്റെ പ്രസക്തി യേശുവിന്റെ ഉത്ഥാനം നൽകുന്ന പ്രത്യാശയിലാണ് പദമൂന്നി നിൽക്കുന്നത്. ഉയിർപ്പു തിരുനാൾ ദൈവമഹത്വത്തെ പ്രഘോഷിക്കുകയും മനുഷ്യന് ദൈവകാരുണ്യത്തെ ഉറപ്പാക്കുകയും ചെയ്ത തിരുനാളാണ്. യേശുവിൽ ജീവിക്കുന്നവർ അവനോടൊപ്പം മരിക്കും. അവനോടൊപ്പം മരിക്കുന്നവർ അവനോടൊപ്പം ഉയിർത്തെഴുന്നേൽക്കും. മനുഷ്യനെ - ആതായത് തന്റെ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടവനെ-അതും അവന്റെ പൂർവ്വരൂപം ഇപ്പോൾ വിരൂപമായിരിക്കുന്നുവെങ്കിലും തന്റെ അവകാശത്തിലേക്ക് തിരികെ കൊണ്ടുവരുവാൻ ദൈവം തിരുമനസ്സാകുന്നതിനെ കാരുണ്യം എന്നല്ലാതെ എന്താണ് വിളിക്കുക? ദൈവത്തിന്റെ ഈ കാരൂുണ്യപ്രവർത്തി മനുഷ്യന്റെ ജീവിതത്തിന്റെ മഹത്വം നമുക്ക് ഉറപ്പാക്കി നൽകുന്നു. "അവിടുന്നു തന്റെ കാരുണ്യാതിരേകത്താൽ യേശുക്രിസ്തുവിന്റെ മരിച്ചവരിൽ നിന്നുള്ള ഉത്ഥാനം വഴി സജീവമായ പ്രത്യാശയിലേക്കും നിങ്ങൾക്കായി സ്വർഗ്ഗത്തിൽ കാത്തുസൂക്ഷിക്കപ്പെടുന്ന അക്ഷയവും കളങ്കരഹിതവും ഒളിമങ്ങാത്തതുമായ അവകാശത്തിലേക്കും നമ്മെ വീണ്ടും ജനിപ്പിച്ചിരിക്കുന്നു" (1 പത്രോ. 1/4).

ഏവർക്കും ഉയിർപ്പു പെരുന്നാളിന്റെ അനുഗ്രഹങ്ങൾ നേരുന്നു.

സ്നേഹപൂർവ്വം

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# കാരുണ്യവർഷവും കത്തോലിക്കാ ദൈവശാസ്ത്രവും: ക്രിസ്തുവിനെ കണ്ടുമുട്ടാനുള്ള ആഹ്വാനം







**കർദ്ദിനാൾ ജരാർദ് ലുഡ്‌വിക് മുള്ളർ**
വിശ്വാസ തിരുസംഘത്തിന്റെ അധ്യക്ഷൻ


ദൈവകരുണയുടെ വർഷത്തോടനുബന്ധിച്ച് വിശ്വാസ തിരുസംഘത്തിന്റെ അധ്യക്ഷനായ കർദ്ദിനാൾ ജരാർദ് ലുഡ്‌വിക് മുള്ളർ നൽകിയ അഭിമുഖത്തിന്റെ സംക്ഷിപ്തരൂപം. തയ്യാറാക്കിയത് **ഫാ. ഷീൻ പാലക്കുഴി**

**കരുണ: ദൈവശാസ്ത്ര വീക്ഷണത്തിൽ**

ഏതൊരു ദൈവശാസ്ത്രജ്ഞനും മറ്റെല്ലാ വിശ്വാസികളേയും പോലെ മാമോദീസാ സ്വീകരിച്ച ഒരു സാധാരണ മനുഷ്യനും മറ്റെല്ലാവരേയും പോലെ തന്നെ ദൈവകരുണ തന്റെ ജീവിതത്തിൽ അനുഭവിക്കുന്നവനുമാണ്. കരുണയുടെ ജീവിക്കുന്ന ഈ അനുഭവമില്ലാതെ നാം പറയുന്ന വാക്കുകൾ വി. പൗലോസ് ശ്ലീഹാ സ്നേഹത്തെപ്പറ്റി ഓർമ്മിച്ച പോലെ 'മുഴങ്ങുന്ന ചേങ്ങില'യുടെ നാദം പോലെയായിരിക്കും.

കരുണയെന്നത് 'യേശുവിന്റെ തിരുമുഖദർശന'വുമായി ആഴത്തിൽ ബന്ധപ്പെട്ടിരിക്കുന്ന ഒരു യാഥാർത്ഥ്യമാണ്'. യേശു ആദ്യം തന്നെത്തന്നെ ഈ ലോകത്തിനു വെളിപ്പെടുത്തിയത് നമ്മെ എല്ലാവരെയും പോലെ ഒരു കുടുംബത്തിന്റെ പശ്ചാത്തലത്തിലും പിന്നീട് നാം ജീവിക്കുന്ന സത്യസഭയുടെ പശ്ചാത്തലത്തിലുമാണ്. ഒപ്പം ദൈവവചനത്തിലൂടെയും കൂദാശകളിലൂടെയും വിശ്വാസസാക്ഷികളുടെ ജീവിതത്തിലൂടെയും വിശുദ്ധ മാതൃകകളിലൂടെയും സഭാ പാരമ്പര്യങ്ങളിലൂടെയും ദൈവശാസ്ത്ര പഠനങ്ങളിലൂടെയും സഭയുടെ ഔദ്യോഗിക പ്രബോധനങ്ങളിലൂടെയും യേശു തന്നെത്തന്നെ വെളിപ്പെടുത്തി. കരുണയുടെ, ഒരു ജീവിക്കുന്ന അനുഭവത്തിൽ ആഴപ്പെടാനും ഉൾക്കാഴ്ചകൾ സ്വീകരിക്കാനും ഈ ഘടകങ്ങളെല്ലാം പരിഗണിക്കേണ്ടതുണ്ട്.

വിവിധ രീതിയിൽ വെളിപ്പെട്ടതും ലോകത്തെ മുഴുവൻ ഉൾക്കൊള്ളുന്നതുമായ ദൈവകരുണയെക്കുറിച്ചുള്ള ആഴമായ ഉൾക്കാഴ്ച നൽകാൻ ഒരു ദൈവശാസ്ത്രജ്ഞന് കഴിയും. എന്നെ സംബന്ധിച്ച് കരുണ എന്നത് നന്മയെയും സത്യത്തേയും ഒരു നവമായ കരുത്തോടെ സ്വീകരിക്കാൻ എന്നെ സഹായിച്ച യാഥാർത്ഥ്യമാണ്. അതെന്റെ ജീവിതത്തെ നവീകരിക്കുകയും ഊർജ്ജസ്വലമാക്കുകയും ചെയ്യുന്നു. നന്മയിലേക്കു വഴിതുറക്കുന്ന ആഴമായൊരു ദൈവബന്ധത്തിലേക്ക് അതെന്നെ പ്രവേശിപ്പിക്കുന്നു. യേശു നമ്മുടെ ഹൃദയത്തിൽ നിക്ഷേപിക്കുന്ന

കരുണ, അത് എത്ര ശക്തവും ദുർബലവുമായ സാഹചര്യങ്ങളായാലും നമുക്കു ചുറ്റുമുള്ളവരെ അയൽക്കാരായി കാണാനും അവരുടെ നന്മയെ പ്രതി നമ്മുടെ ഉള്ളിൽ കാതലായ മാറ്റങ്ങൾ വരുത്താൻ പ്രേരിപ്പിക്കുകയും ചെയ്യുന്ന നന്മയുടെയും സത്യത്തിന്റേയും ഒരു പ്രവാഹമാണ്. യേശുവിലൂടെ വെളിപ്പെട്ട ദൈവത്തെ കൂടുതലായി മനസ്സിലാക്കാൻ നമ്മെ സഹായിക്കുന്നത് അവിടുത്തെ കരുണയാണ്. നന്മയിലും സത്യത്തിലും അധിഷ്ഠിതമായിരുന്ന യേശുവിന്റെ കാഴ്ചപ്പാടിനനുസരിച്ച് നമ്മെയും മറ്റുള്ളവരെയും കാണാൻ കരുണ നമ്മെ പഠിപ്പിക്കുന്നു.

**കരുണയും പാപമോചനവും**

കരുണയോടെ മനുഷ്യനെ കാണണമെന്ന ദൈവിക കാഴ്ചപ്പാടിന്റെ കൗദാശിക രൂപമാണ് വി. കുമ്പസാരം. ഓരോ തവണ കുമ്പസാരിക്കുമ്പോഴും നാം ദൈവത്തോട് കൂടുതൽ അടുക്കുകയാണ്. പാപഭാരം നിറഞ്ഞ കണ്ണുകളോടെ നാം ദൈവത്തെ നോക്കുമ്പോൾ, പാപത്തോട് വിട്ടുവീഴ്ചയില്ലെങ്കിലും നന്മയും നീതിയും നിറഞ്ഞ സ്നേഹമസൃണമായ ഒരു നോട്ടത്തിലൂടെ ദൈവം നമുക്ക് സന്തോഷം പകരുന്നു. അവിടുന്ന് നമ്മിൽ നിന്ന് അധികം ആഗ്രഹിക്കുന്നു. കാരണം നാം അവിടുത്തെ സന്നിധിയിൽ നിന്ന് അധികം സ്വീകരിച്ചിട്ടുണ്ടല്ലോ. മക്കളെ ഒരിക്കലും ഉപേക്ഷിക്കാത്ത ഒരു പിതാവിനെപ്പോലെ ക്ഷമയോടെ ദൈവം കാത്തിരിക്കുന്നു.

ദൈവകരുണയാണ് നമ്മെ പാപത്തിൽ നിന്ന് സ്വതന്ത്രരാക്കുന്നത്. പാപത്തിൽ നിന്നു സ്വാതന്ത്ര്യം പ്രാപിക്കുമ്പോൾത്തന്നെ നമ്മുടെ വ്യക്തിത്വം കൂടുതൽ തെളിമയുള്ളതായി മാറുന്നു. ബുദ്ധിയിലും ഇച്ഛയിലും അധിഷ്ഠിതമായി, സ്വാതന്ത്ര്യം ശരിയായ അർത്ഥത്തിൽ അതിന്റെ മാനങ്ങൾ വിസ്തൃതമാക്കുന്നു. ലഭിച്ചതൊക്കെ അവകാശമല്ല, ദാനമാണെന്ന ചിന്തയുണ്ടാകുമ്പോൾ ദൈവത്തിന്റെ ക്ഷമയും കരുണയും മനുഷ്യനെ നന്ദിയോടെ കൂടുതൽ ദൈവത്തിൽ ആശ്രയിക്കാൻ പ്രേരിപ്പിക്കുന്നു. ഭൂമിയിലായിരുന്നു കൊണ്ടുതന്നെ സ്വർഗത്തെ സ്നേഹിക്കാൻ പഠിപ്പിക്കുന്നു. നമുക്ക് കരുണയിൽ ജീവിക്കാനും അതു പകർന്നു നൽകാനും കഴിയുന്നത് കരുണ അളവില്ലാതെ, ദാനമായി ലഭിച്ചതുകൊണ്ടുമാത്രമാണ്.

ദൈവം മനുഷ്യനോടൊന്നു ചേരുമ്പോൾ, നാമവനെ സ്വീകരിക്കുന്നതിനനുസരിച്ച് നമ്മുടെ കാഴ്ചപ്പാടുകളിലും മനോഭാവങ്ങളിലും പ്രവൃത്തികളിലും നമ്മുടെ സ്വഭാവത്തിലും മാറ്റം വരുത്താൻ അത് നമ്മെ നിർബന്ധിക്കും. നമുക്കും മറ്റുള്ളവർക്കും ലോകത്തിനു തന്നെയും സ്വയം വെളിപ്പെടുത്തുന്ന ദൈവത്തിന്റെ കാഴ്ചപ്പാടിൽ ജീവിക്കാൻ വിശ്വാസം നമ്മെ പ്രേരിപ്പിക്കും. ദൈവം തന്ന എല്ലാ നന്മകളേയും ക്രിയാത്മകവും ക്രമീകൃതവുമായ രീതിയിൽ മനനം ചെയ്യുന്നതിലൂടെ ആ നന്മകളെ ആഴത്തിലും വ്യക്തതയിലും ഉൾക്കൊള്ളാൻ നാം പ്രാപ്തരാവുന്നു. അതിനാൽത്തന്നെ ദൈവകരുണയുടെ നന്മകളോട് ഏറ്റവും ഉദാത്തമായ രീതിയിൽ പ്രതികരിക്കാൻ നമുക്കു കഴിയുകയും ചെയ്യും.

**ഇന്റർനാഷണൽ തിയോളജിക്കൽ കമ്മീഷൻ**

ഇന്റർനാഷണൽ തിയോളജിക്കൽ കമ്മീഷൻ മാർപാപ്പയോടും വിശ്വാസ തിരുസംഘത്തോടും ചേർന്ന് സമാഹരിക്കുന്ന വിവിധ ഭൂഖണ്ഡങ്ങളിലെ ദൈവശാസ്ത്രജ്ഞരുടെ നിരീക്ഷണങ്ങൾ, ഉന്നതമായ തുറവിയിലും വിശാലമായ കാഴ്ചപ്പാടിലും വിശ്വാസ സത്യങ്ങളെ കാണാൻ നമ്മെ സഹായിക്കുന്നു. ഇത് സഭയുടെ കാതോലിക സ്വഭാവത്തെ ഉയർത്തിക്കാട്ടുകയും പ്രായോഗികജീവിതത്തിൽ നമ്മെ സഹായിക്കുകയും ചെയ്യുന്നു. ദൈവശാസ്ത്രം എപ്പോഴും വിശ്വാസസത്യങ്ങളുടെ പിൻബലത്തിനുവേണ്ടിയാണ് നിലകൊള്ളുന്നത്. വിശ്വാസ സത്യങ്ങളാകട്ടെ കൂടുതൽ ശ്രദ്ധ പതിപ്പിക്കേണ്ട അജപാലനവിഷയങ്ങൾ നമ്മെ ഓർമ്മിപ്പിക്കുകയും ചെയ്യുന്നു. വിശ്വാസസത്യങ്ങളും ദൈവശാസ്ത്രവും അജപാലനശുശ്രൂഷയും പരസ്പരം ബന്ധിതമായ യാഥാർത്ഥ്യങ്ങളാണെങ്കിലും വിശ്വാസസത്യങ്ങൾക്ക് മറ്റു രണ്ടു വിഷയങ്ങളുടെയും ഗതി നിർണ്ണയിക്കുന്നതിൽ നിർണ്ണായകമായ പങ്കുണ്ട്. ഇപ്പോൾ ഈ കമ്മീഷൻ, മാർപാപ്പ തന്റെ ഹൃദയത്തോട് ചേർത്തുവച്ചിരിക്കുന്ന ചില വിഷയങ്ങളിൽ ശ്രദ്ധിക്കുന്നുണ്ട്: സഭാജീവിതം നമുക്കു മുമ്പിലുള്ള പ്രതിസന്ധികളിലേക്ക് കർത്താവിനോടൊപ്പമുള്ള ഒരു സഞ്ചാരമാണ്. ചില സ്ഥലങ്ങളിൽ സംഭവിക്കുന്ന പീഡനങ്ങൾ മുഴുവൻ സഭാഗാത്രത്തെയും ശക്തമായി മുമ്പോട്ടു പോകാൻ സഹായിക്കും. അതുപോലെ കരുണ എന്നത് ക്ഷമിക്കുന്ന ഒരു പ്രവൃത്തിക്കപ്പുറത്ത് മുഴുവൻ ജീവിതത്തിലേക്കും ഒഴുകിപ്പരക്കണം.

**കരുണയും തിരുത്തലുകളും**

ഒരു പിതാവ് തന്റെ മക്കളുടെ വിശ്വാസ സംബന്ധമായ തെറ്റുകൾ വേണ്ട രീതിയിൽ തിരുത്താതെ അവയുടെ ഗൗരവം കുറച്ചുകാണുകയോ ന്യായീകരിക്കുകയോ ചെയ്താൽ അയാൾ തന്റെ മക്കളെ സ്നേഹിക്കുന്നില്ല എന്നു മാത്രമല്ല അവരെ നാശത്തിലേക്ക് തള്ളിവിടുകയുമാണ്. സ്വന്തം മക്കളുടെ തെറ്റുകൾ തിരുത്തുന്നയാൾ സ്വയം മാറ്റം വരുത്താനുള്ള അവരുടെ കഴിവിൽ വിശ്വാസമില്ലാത്തയാളാണ്. കരുണ അതിന്റെ ഉള്ളടക്കത്തിൽത്തന്നെ ഇഴപിരിക്കാനാവാത്തവിധം സ്നേഹവും സത്യവുമായി ബന്ധപ്പെട്ടിരിക്കുന്നു. സഭാപാരമ്പര്യവും വേദഗ്രന്ഥവും സമീപകാലത്തെ സഭയുടെ പ്രബോധനങ്ങളുമെല്ലാം പഠിപ്പിക്കുന്നത് സ്നേഹവും സത്യവും ഒരു യാഥാർത്ഥ്യത്തിൽ ഉൾക്കൊള്ളുന്നുവെന്നാണ്.

സത്യമില്ലാതെ സ്നേഹവും സ്നേഹമില്ലാതെ സത്യവും അപൂർണ്ണമാണ്.




കരുണയെന്നത് ദൈവത്തിന് മനുഷ്യനോടുള്ള മനോഭാവത്തിന്റെ ആവിഷ്കാരമാണ്. സുവിശേഷത്തിലെ യേശു ഒരേ സമയം കരുണയുള്ളവനും കലർപ്പില്ലാത്ത സത്യത്തെ പ്രഘോഷിക്കുന്നവനുമാണ്. സത്യവിശ്വാസ പ്രബോധനങ്ങൾ സത്യം പൂർണ്ണമായി ഗ്രഹിക്കാനും വഞ്ചിതരാകാതിരിക്കാനും നമ്മെ സഹായിക്കുന്നു. ഇന്നത്തെ തലമുറയ്ക്ക് വിശ്വാസസത്യങ്ങൾ അനാകർഷകമായി തോന്നുന്നത്, ലോകവിജ്ഞാനം എപ്പോഴും മനുഷ്യന് നേരിട്ട് ഭൗതികമായി അനുഭവിക്കാൻ കഴിയുന്ന യാഥാർത്ഥ്യങ്ങൾക്ക് പ്രാധാന്യം കൊടുക്കുന്നതിനാലും വിശ്വാസസത്യങ്ങളിലുള്ള ജീവന്റെ സമ്പന്നത വേണ്ട രീതിയിൽ മനസ്സിലാക്കാൻ സാധിക്കാത്തതുകൊണ്ടുമാണ്. വിശ്വാസസത്യങ്ങൾ വാഗ്ദാനം ചെയ്യുന്നത് ദൈവികജീവനും അതുവഴി മനുഷ്യനിലേക്കുള്ള ദൈവത്തിന്റെ കടന്നുവരവുമാണ്. ദൈവത്തെ മനസ്സിലാക്കുന്നതിനും മനുഷ്യജീവിതത്തിൽ ദൈവത്തിന്റെ രക്ഷ വരുത്തുന്ന മാറ്റങ്ങൾ അറിയാനുമുള്ള വഴിയാണ് വിശ്വാസസത്യങ്ങൾ. ഈ സത്യങ്ങൾ സ്വീകരിക്കാനും ഗ്രഹിക്കാനുമുള്ള മാനസിക നിലപാട് പൂർണ്ണമായ എളിമയാണ്.

**കരുണയുടെ വാതിൽ**

രക്ഷയിലേക്കുള്ള വാതിൽ യേശുക്രിസ്തു മാത്രമാണ്. 'വിശുദ്ധ വാതിൽ' തുറക്കുക എന്നാൽ അർത്ഥമാക്കുന്നത് ഒരാൾക്ക് ക്രിസ്തുവിലേക്കുള്ള വഴി തുറക്കുക എന്നാണ്. ഒപ്പം ഭയം കൂടാതെ എല്ലാവർക്കും ക്രിസ്തുവിനോട് കൂടുതൽ അടുക്കാനുള്ള അവസരവുമാണിത്. മനുഷ്യന് യേശുവിലൂടെയല്ലാതെ രക്ഷ സാധ്യമല്ല. എല്ലാ മനുഷ്യരുടേയും ഹൃദയങ്ങളെ നന്മയിലേക്കും സത്യത്തിലേക്കും നയിക്കുന്നത് യേശുവാണ്. കാരണം ഒരുവനിലെ സത്യവും നന്മയും യേശു തന്നെയാണ്. ജൂബിലി എന്നത് ദൈവത്തിന്റെ ഹൃദയത്തിൽ നിന്നു പിറന്ന, ദൈവത്തിലേക്കു തിരിയാൻ പ്രേരിപ്പിക്കുന്ന ഒരവസരമാണ്. സ്വർഗ്ഗീയ അനുഭവത്തിന്റെ ഒരു മുന്നാസ്വാദനം. ഫ്രാൻസിസ് മാർപാപ്പ ഇതിന് പുതിയൊരർത്ഥം നൽകുന്നു. സമൂഹത്തിലെ പാർശ്വവൽക്കരിക്കപ്പെട്ട ജനങ്ങളിൽ യേശുവിന്റെ മുഖം തിരിച്ചറിയാനും കരുണ ചൊരിയാനുമുള്ള ഒരവസരമാണിത്. മനുഷ്യത്വത്തിന്റെ സമ്പന്നതയിലാണ് ക്രൂശിക്കപ്പെട്ട യേശുവിന്റെ തിരുമുഖം കാണേണ്ടത്. ആഫ്രിക്കയിൽ ഈ 'വിശുദ്ധ വാതിൽ' ആദ്യം തുറക്കണമെന്ന് മാർപാപ്പാ ആഗ്രഹിച്ചത്, ആ പ്രദേശങ്ങളിലെ സംഘർഷങ്ങളിലും കലാപങ്ങളിലുംപെട്ട മനുഷ്യരുടെ മേൽ കരുണയാഴുക്കാനാണ്. സരാജെവോയിൽ ജോൺപോൾ രണ്ടാമൻ മാർപാപ്പാ വി. ബലിയർപ്പിച്ചത് ഒരു യുദ്ധമുഖത്താണ്. യേശുവിന്റെ മുഖം തിരിച്ചറിയാനുള്ള ഒരു പ്രവാചകവിളിയായിരുന്നു അത്. മനുഷ്യന്റെ അടിസ്ഥാന ആവശ്യങ്ങളോട് പ്രതികരിക്കാനുള്ള വിളിയാണത്. മനുഷ്യന്റെ ഏറ്റവും വലിയ ദാരിദ്ര്യം യേശുവില്ലാത്തതിനാലുള്ള ദാരിദ്ര്യമാണ്. അതിനാൽ യേശുവിനെ നൽകലാണ് പ്രധാനപ്പെട്ട കാരുണ്യപ്രവൃത്തി.

**കാരുണ്യവർഷത്തിലെ പ്രതീക്ഷകൾ**

വർദ്ധമാനമായ വിശ്വസ്തതയോടെ സഭ യേശുവിനെ അനുഗമിക്കണം. ഇനി മേലിൽ നാം നമ്മുടെ ബലഹീനതകളുടെയും കഷ്ടതകളുടെയും തടവുകാരല്ല. സഭയ്ക്കുള്ളിലും പുറത്തുമുള്ള നമ്മുടെ സഹോദരങ്ങൾക്ക് കൂടുതൽ നന്നായി ശുശ്രൂഷചെയ്യണം. ലോകത്തിനു മുഴുവൻ ക്രിസ്തുവിനെ ആവശ്യമുണ്ട്. ക്രിസ്തുവിന്റെ സ്നേഹത്താൽ എല്ലാവരും സ്വതന്ത്രരാക്കപ്പെടണം. കരുണ ഉന്നതങ്ങളിൽ നിന്നുള്ള ഒരു കൃപയാണ്. നമ്മുടെ ജീവിതങ്ങളെ അത് മാറ്റിമറിക്കും. ഒരിക്കലും ഉപേക്ഷിക്കാതെ നമ്മെ നമ്മളായിത്തന്നെ അത് പരിഗണിക്കുന്നു. ദൈവത്തിന്റെ ഈ സ്നേഹം നിരന്തരം അനുഭവിക്കാൻ നിങ്ങൾക്കിടയാവുകയും നിങ്ങളുടെ ഹൃദയവാതിലുകൾ മലർക്കെ തുറക്കപ്പെടുകയും ചെയ്യട്ടെ.



# കരുണയുടെ യുവജനസാക്ഷികൾ



**ഫാ. തോമസ് കയ്യാലയ്ക്കൽ**
(സെക്രട്ടറി, സഭാതല യുവജന കമ്മീഷൻ



മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ യുവജനങ്ങളുടെ ചിന്തക്കും പഠനത്തിനുമായി ഈ വർഷം തെരഞ്ഞെടുത്തിരിക്കുന്ന വിഷയം 'കരുണയുടെ യുവജനസാക്ഷികൾ' എന്നതാണ്. ആഗോള കത്തോലിക്കാ സഭയിൽ കരുണയുടെ വർഷം ആചരിക്കുന്നതുമായി ബന്ധപ്പെട്ടാണ് യുവജനങ്ങൾ കരുണയുടെ സാക്ഷികളായി മാറണം എന്ന് സഭ ആഹ്വാനം ചെയ്യുന്നത്. പിതാവായ ദൈവത്തിന്റെ കരുണയുടെ മുഖമാണ് ക്രിസ്തു. ബേത്‌ലഹേമിലെ പുൽത്തൊഴുത്തു മുതൽ കാൽവരിയുടെ ഇടനെഞ്ചിൽ ഉയർത്തി നാട്ടപ്പെട്ട കുരിശിന്റെ നെറുകയിൽ വരെ മുപ്പത്തിമൂന്നു വർഷംകൊണ്ട് യേശുക്രിസ്തു തന്റെ മുഖം കരുണയുടേതാണെന്ന് ലോകത്തോട് വിളിച്ചുപറഞ്ഞു. തന്റെ വാക്കിലും പ്രവർത്തിയിലും കാരുണ്യം പ്രകടമാക്കിയ യേശുനാഥൻ എക്കാലത്തും യുവജനങ്ങൾക്ക് വലിയ മാതൃകയാണ്. ഭീകരതയും, പട്ടിണിയും, അക്രമവും, അസമത്വവും, അഴിമതിയും, മനുഷ്യനിർമ്മിതമായ പ്രകൃതി ദുരന്തങ്ങളും കൊടികുത്തി വാഴുന്ന ആധുനിക ലോകത്തിൽ കരുണക്കായുള്ള മുറവിളി എന്നും മുഴങ്ങി കേൾക്കുമ്പോൾ 'കരുണ' യുവജനങ്ങൾക്കിടയിൽ ഏറ്റവും ചർച്ച ചെയ്യപ്പെടേണ്ട ഒരു വാക്കായി മാറിയിരിക്കുന്നു.

**കരുണയുടെ വർഷം**

2015 ഏപ്രിൽ മാസം 11-ാം തീയതി ദൈവകരുണയുടെ ഞായറാഴ്ചയുടെ സന്ധ്യാപ്രാർത്ഥനക്ക് മുമ്പാണ് ഈ ഉപമയിലെ നല്ല ഇടയൻ കരുണാമയനായ യേശുവും ആട് പാപികളായ മനുഷ്യരുടെ പ്രതീകവും ആണ്. ഈ ലോഗോയിൽ ആടിനുപകരം ഒരു മനുഷ്യനെ തോളിലേറ്റുന്ന യേശുവിനെയാണ് ചിത്രീകരിച്ചിരിക്കുന്നത്. തോളിലേറ്റപ്പെട്ട മനുഷ്യന്റെ മുഖവും യേശുവിന്റെ മുഖവും ഒന്നുചേർന്നിരിക്കുന്നു. യേശുവിനും തോളിലേറ്റപ്പെട്ട മനുഷ്യനും ചേർന്ന് മൂന്നു കണ്ണുകൾ മാത്രമാണ് ചിത്രീകരിച്ചിരിക്കുന്നത്. യേശു തന്റെ കണ്ണ് തോളിലേറ്റപ്പെട്ട മനുഷ്യന് പകുത്ത് കൊടുത്തിരിക്കുന്നു. യേശുവിന്റെ തോളിലേറി അവിടുത്തെ കരുണാർദ്രമായ കണ്ണിലൂടെ ലോകത്തെ മുഴുവൻ കാണാനുള്ള ക്ഷണമാണ് കരുണയുടെ വർഷം നൽകുന്നത്.

ലോഗോയുടെ പശ്ചാത്തലത്തിൽ നീലനിറത്തിൽ ഓവൽ ആകൃതിയിൽ രൂപകല്പന ചെയ്തിരിക്കുന്ന ഭാഗം കാണാം. കേന്ദ്രഭാഗത്തുനിന്നും പുറത്തേക്ക് വരുതോറും നീല നിറത്തിന്റെ കടുപ്പം കുറഞ്ഞുകുറഞ്ഞുവരുന്നു. പാപംമൂലം തകർന്നുപോയ മനുഷ്യനെ കരുണയോടെ തോളിലേറ്റി ജീവനിലേക്കും, നന്മയിലേക്കും കൊണ്ടുവരുന്ന യേശുവിനെയാണ് അവിടെ ചിത്രീകരിക്കുന്നത്.

**കരുണയുടെ വർഷത്തിലെ പ്രത്യേകതകൾ**

**1. വിശുദ്ധകവാടം:-** 2015 ഡിസംബർ 8-ാം തീയതി റോമിലെ വി. പത്രോസിന്റെ ബസിലിക്കയുടെ വിശുദ്ധ കവാടം തുറന്നുകൊണ്ടാണ് ഫ്രാൻസിസ് പാപ്പ, ജൂബിലിവർഷം ഉദ്ഘാടനം ചെയ്തത്. അതോടൊപ്പം റോമിലെ ബസിലിക്കകളുടെയും ലോകമെമ്പാടുമുള്ള പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ കരുണയുടെ വർഷം പ്രഖ്യാപിക്കുന്നത്. 'കരുണയുടെ കൗൺസിൽ' എന്നു വിളിക്കപ്പെടുന്ന രണ്ടാം വത്തിക്കാൻ കൗൺസിൽ അവസാനിപ്പിച്ചതിന്റെ 50-ാം വാർഷികദിനവും പരിശുദ്ധ ദൈവമാതാവിന്റെ അമലോത്ഭവ തിരുനാൾ ദിവസവുമായ 2015 ഡിസംബർ 8 മുതൽ ക്രിസ്തുരാജത്വതിരുനാൾ ദിനമായ 2016 നവംബർ 20 വരെയുള്ള കാലഘട്ടത്തെയാണ് കരു

ണയുടെ ജൂബിലിവർഷമായി പ്രഖ്യാപിച്ചത്. അന്നേ ദിവസം 'കരുണയുടെ മുഖം' എന്നർത്ഥമുള്ള 'മിസെറിക്കോർദിയെ വുൾത്തൂസ്' (Misericordiae Vultus) എന്ന പേപ്പൽ ബൂള ഔദ്യോഗികമായി പ്രസിദ്ധീകരിച്ചു. കരുണയുടെ ജൂബിലി വർഷത്തിന്റെ മുദ്രാവാക്യവുമായി മാർപ്പാപ്പാ തെരഞ്ഞെടുത്തത് "നിങ്ങളുടെ പിതാവ് കരുണയുള്ളവനായിരിക്കുന്നതുപോലെ നിങ്ങളും കരുണയുള്ളവരായിരിക്കുവിൻ" (ലൂക്കോ. 6:36) എന്ന തിരുവചനമാണ്.

**യേശുവിന്റെ കണ്ണിലൂടെ കാണുക**

ഈശോ സഭാ വൈദികനായ ഫാ. മാർക്കോ ഐ. റൂപ്സിക് ആണ് ഏറെ ശ്രദ്ധ ആകർഷിക്കപ്പെട്ട കാരുണ്യവർഷത്തിന്റെ ലോഗോ വിഭാവനം ചെയ്തത്. കാണാതെപോയ ആടിനെ തേടിയിറങ്ങി കണ്ടെത്തി കരുണയോടെ തോളിലേറ്റി ആശ്വസിപ്പിക്കുന്ന നല്ല ഇടയന്റെ ഉപമ (ലൂക്കോ. 15:1–7) വളരെ പ്രതീകാത്മകമായി ഈ ലോഗോയിൽ ചിത്രീകരിച്ചിരിക്കുന്നു. കത്തീഡ്രൽ ദൈവാലയങ്ങളുടെയും വലിയ തീർത്ഥാടന ദൈവാലയങ്ങളുടെയും വാതിലുകൾ തുറന്ന് അതിലൂടെ തീർത്ഥാടനം നടത്താൻ മാർപാപ്പ ആവശ്യപ്പെടുന്നു. ഈ തീർത്ഥാടനം ത്യാഗത്തിലൂടെയും സമർപ്പണത്തിലൂടെയും കരുണയിലേക്കുള്ള യാത്രയാകണം. ഈ തീർത്ഥാടനം മാനസാന്തരത്തിലേക്ക് നയിക്കണം. വിശുദ്ധവാതിലിന്റെ പടികയറുമ്പോൾ കർത്താവിന്റെ കരുണ ആശ്ലേഷിക്കാൻ കഴിയണം.

**2. ദൈവവചനധ്യാനം –** കരുണയുടെ വർഷത്തിൽ ദൈവവചനം വായിക്കുക, ധ്യാനിക്കുക, ജീവിതത്തിൽ പകർത്തുക എന്നിവയ്ക്ക് കൂടുതൽ പ്രാധാന്യം നൽകണം. ജൂബിലിവർഷത്തിലെ നോമ്പുകാലം ദൈവത്തിന്റെ കാരുണ്യത്തെ അനുഭവിക്കാനുള്ള അവസരമെന്ന നിലയിൽ കൂടുതൽ തീവ്രതയോടെ ജീവിക്കണം.

**3. അനുരഞ്ജന കൂദാശ –** ഈ വർഷത്തിൽ അനുരഞ്ജനകൂദാശയെ കേന്ദ്രത്തിൽ പ്രതിഷ്ഠിക്കാൻ മാർപാപ്പാ ആവശ്യപ്പെടുന്നു. ദൈവത്തിന്റെ കാരുണ്യം ഒരാൾ അനുഭവിക്കുന്ന സ്ഥലമാണ് കുമ്പസാരക്കൂട്.

**4. കാരുണ്യപ്രവർത്തികൾ ചെയ്യുക –** ശാരീരികവും ആത്മീകവുമായ കാരുണ്യപ്രവർത്തികൾ ചെയ്യാൻ മാർപാപ്പാ എല്ലാ വിശ്വാസികളെയും ചുമതലപ്പെടുത്തിയിരിക്കുന്നു. നിത്യരക്ഷ പ്രാപിക്കാൻ കാരുണ്യ പ്രവർത്തികൾ ആവശ്യമാണ് (മത്താ. 25:31–46) തിരുവചനത്തിൽ നാം വായിക്കുന്നു.

**5. അഴിമതിയും അക്രമത്തിനും എതിരെ പോരാടുക –** പാപകരമായ ജീവിതത്തിലൂടെ ദൈവകൃപയിൽനിന്ന് അകന്നു ജീവിക്കുന്ന എല്ലാവരേയും പ്രത്യേകിച്ച് അഴിമതിയിലും മാഫിയാ പ്രവർത്തനത്തിലും ഭീകരതയിലും ഗുണ്ടാ സംഘത്തിലും ഉൾപ്പെട്ടിരിക്കുന്നവരുടെയും മാനസാന്തരത്തിനും തിരിച്ചുവരവിനും വേണ്ടി പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യണമെന്ന് മാർപാപ്പാ നിർദ്ദേശിക്കുന്നു. (കരുണയുടെ മുഖം നമ്പർ. 19).

**6. മതാന്തരസംവാദവും സൗഹൃദവും വളർത്തുക:–** ദൈവത്തിന്റെ കാരുണ്യത്തിന്റെ അനുഭവങ്ങൾ മറ്റുള്ളവരുമായി പങ്കുവെയ്ക്കാനും അവരുടെ ദൈവാനുഭവത്തെയും മതജീവിതത്തെയും ആദരപൂർവ്വം മനസ്സിലാക്കണം. വ്യത്യസ്തങ്ങളായ വിശ്വാസങ്ങളും ആചാരങ്ങളും പുലർത്തുന്നവരുമായി സൗഹൃദം വളർത്താനും ഈ വർഷം സാധിക്കുന്നു.

**7. ആധുനിക അടിമത്തങ്ങളെ ചെറുക്കുക:–** സമൂഹത്തിലെ അതിർവരമ്പുകളിൽ ജീവിക്കുന്നവരെ അന്വേഷിച്ചു പോകാനുള്ള അവസരമാണ് ഇത്. ആധുനിക അടിമത്തങ്ങളായ അടിമപ്പണി, വേശ്യാവൃത്തി, ബാലചൂഷണം, ബാലവേല, മനുഷ്യക്കടത്ത് എന്നിവ അനുഭവിക്കുന്നവരെ അതിൽ നിന്ന് വിമോചിപ്പിക്കണം. ലോകത്തിന്റെ ദുരിതവും സഹോദരങ്ങളുടെ മുറിവുകളും കാണാൻ കണ്ണുകൾ തുറക്കാം എന്ന് മാർപാപ്പാ പറയുന്നു.

**കരുണയുടെ മുഖമാകേണ്ട യുവജനങ്ങൾ**

യേശു ലോകത്തിൽ പിതാവായ ദൈവത്തിന്റെ കരുണയുടെ മുഖമായത് യൗവ്വനത്തിലാണ്. യേശുവിന്റെ ജീവിതകാലത്ത് അവനെ സമീപിച്ചവരെല്ലാം കരുണ അനുഭവിച്ചറിഞ്ഞു. എല്ലാക്കാലത്തെയും യുവജനങ്ങളുടെ മാതൃകയായ യുവാവായ യേശുവിന്റെ കണ്ണിലൂടെ ലോകത്തെ കാണുവാനും അവരിലേക്ക് കാരുണ്യവുമായി ഇറങ്ങിച്ചെല്ലുവാനും യുവജനങ്ങൾക്ക് കഴിയണം. മനുഷ്യരോടും പ്രകൃതിയോടും കരുണകാണിക്കാൻ അവൻ പഠിപ്പിക്കുന്നു. ജാതിയുടെയും മതത്തിന്റെയും വർഗ്ഗത്തിന്റെയും വർണ്ണത്തിന്റെയും അതിർവരമ്പുകളെ അതിലംഘിച്ചുകൊണ്ട് ഹൃദയത്തിന്റെ വരമ്പുകൾ വളർന്നിറങ്ങാനും മൃത്യസംസ്കാരത്തിന്റെ അതിപ്രസരത്തിൽ ജീവന്റെ സംസ്കാരത്തിന് ഉദയം കൊടുക്കാൻ ചങ്കുറ്റമുള്ളവരായി മാറാനും യുവജനങ്ങൾക്കു കഴിയണം. കരുണ തന്നെയായ ദൈവത്തെ തിരിച്ചറിയാനും കരുണയുടെ യഥാർത്ഥ യുവജനസാക്ഷികളാണ്. ലോകത്തെ കാട്ടിക്കൊടുക്കാനും ഈ വർഷം സാധിക്കണം. പിതാവായ ദൈവത്തിന്റെ കരുണയുടെ മുഖമായ യേശുക്രിസ്തുവിന്റെ കാരുണ്യം ഇന്നത്തെ ലോകത്തിൽ തുടർന്നുകൊണ്ടുപോവുക എന്ന വലിയ ദൗത്യമാണ് സഭയിലെ യുവജനങ്ങൾക്കുള്ളത്. കരുണയുടെ അസാധാരണ ജൂബിലി വർഷത്തിൽ യുവജനങ്ങൾക്ക് അതിന് സാധിക്കട്ടെ എന്ന് ആശംസിക്കുന്നു.



# കരുതലോടെ, കരുണയോടെ....



**ഫാ. ഡാനിയേൽ പൂവണ്ണത്തിൽ**
(മാർ ഈവാനിയോസ് കോളേജ്, തിരുവനന്തപുരം)




ലൂക്കോസിന്റെ സുവിശേഷം പതിനഞ്ചാം അദ്ധ്യായം പോലെ മനോഹരമായി നെഞ്ചിനെ തണുപ്പിക്കുന്ന അധികമൊന്നും കണ്ടെത്താനായിട്ടില്ല, ഇതുവരെ. സുവിശേഷങ്ങൾക്കുള്ളിലെ സുവിശേഷമെന്നാണ് വേദപുസ്തകത്തിന്റെ പൊരുളറിഞ്ഞവർ ഈ ആത്മാവുറങ്ങുന്ന അക്ഷരക്കൂട്ടങ്ങളെപ്പറ്റി പാഠശാലകളിൽ വച്ചു പറഞ്ഞു തന്നത്. അതിനു കാരണം ഒരു പക്ഷേ ഇങ്ങനെയാവും എന്നു തോന്നിപ്പോകുന്നു. ഏറ്റവും സുന്ദരമായ സുവിശേഷമെന്താണ്? ഏതിടറിപ്പോയ മഹാപരാധിയെയും തേടി അലയാനും, കരളുലയ്ക്കുന്ന ഒരു പിൻവിളികൊണ്ടും തിരികെ വിളിക്കാനും മനസുള്ള ആർദ്രഹൃദയനായ ഒരു ദൈവമുണ്ടെന്നതല്ലാതെ.... മനസിരുത്തി വായിക്കുന്നവന്റെ മിഴി നനയിക്കുന്ന മൂന്നുപമകളിലായി ദൈവപുത്രൻ ഈ സുവിശേഷത്തെ വരച്ചിടുകയാണ്. കാണാതായ ആടിന്റെ ഉടമ, കാണാതായ നാണയത്തിന്റെ ഉപമ. കാണാതായ മകന്റെ ഉപമ. ക്രിസ്തുവിന്റെയും ക്രിസ്തീയതയുടെയും അനന്യതയെപ്പറ്റി വാദമുഖങ്ങൾ നിരത്തി വാചാലാരാകുമ്പോൾ, ക്രിസ്തുവിൽ വെളിപ്പെട്ട ദൈവത്തിന്റെ ഇത്തരമൊരു മുഖം ചൂണ്ടിക്കാണിക്കാൻ നമുക്കു കഴിയാത്തതെന്തെന്ന് പലപ്പോഴും ചിന്തിച്ചുപോവാറുണ്ട്.... ആരെയും കുറച്ചുകാണിക്കാൻ വേണ്ടിയല്ല, ഇങ്ങനെയൊരു ദൈവത്തെ മറ്റേതെങ്കിലും മതാവബോധങ്ങളിൽ നിങ്ങൾ കണ്ടുമുട്ടിയിട്ടുണ്ടോ? തോറ്റു കൊടുക്കാൻ മാത്രം മനസ്സുള്ള ഒരു പാവം ദൈവത്തെ? കണക്കിന്റെ ബാലപാഠങ്ങൾ പോലുമറിയാത്ത ഭോഷനായ ഒരു ദൈവത്തെ? കാത്തിരിക്കാനറിയുന്ന, കരയാനറിയാവുന്ന ഒരു ദൈവത്തെ...?

ക്രിസ്തു അവതരിപ്പിച്ച ദൈവം പിതാവായിരുന്നു എന്ന് ഞാനെന്ന് തിരിച്ചറിയും? മടിയിലിരുന്നു മുഖം പിടിച്ചുയർത്തി അപ്പാ എന്നു വിളിക്കാൻ, ഒരർഹതയുമില്ലാത്ത പാവം മനുഷ്യന് സ്വാതന്ത്ര്യം തീറെഴുതിക്കൊടുത്ത പിതാവ്. തെറ്റിപ്പോയ






വർക്കൊക്കെ വീണ്ടും തെറ്റിയിടത്തുതന്നെ ആരംഭിക്കാൻ അവകാശം നൽകിയവൻ. എഴുതിയതു മുഴുവൻ തെറ്റിപ്പോയവന് വീണ്ടുമെഴുതിത്തുടങ്ങാൻ തൂലികയും വെള്ളക്കടലാസും നൽകുന്ന ദൈവം...

ഈ ലോജിക്ക് എനിക്കോ നിനക്കോ മനസിലാവില്ല. പ്രൈമറി ക്ലാസിന്റെ പടികടന്നിട്ടുണ്ടെങ്കിൽ ഇങ്ങനെയൊരു കണക്കു കൂട്ടുമോ ദൈവം? ഒരു കൈയകലത്തിലുള്ള തൊണ്ണൂറ്റൊൻപതിനേക്കാൾ പ്രധാനം കൈവിട്ടകന്നകന്ന് പോയ ഒരു ആടാണെന്ന്... ഇങ്ങനെ കണക്കുകൂട്ടുന്നവൻ ജീവിതത്തിലെന്തെങ്കിലും ലാഭം നേടുമോ? പക്ഷേ ഈ ഗണിതം ദൈവത്തിനുമാത്രം വഴങ്ങുന്നയൊന്ന്. തൊണ്ണൂറ്റൊൻപതിനേക്കാൾ വലുത് ഒന്നാണെന്ന് പറയുന്നതെങ്ങനെ? എന്തുകൊണ്ടാവാം മനുഷ്യന്റെ സാധാരണ ഗണിതത്തെ ക്രിസ്തുവിങ്ങനെ തലതിരിച്ചിട്ടത്? ക്രിസ്തുവിനറിയാം ഈ തൊണ്ണൂറ്റൊൻപതിലോരോന്നിനും ബാക്കി തൊണ്ണൂറ്റി എട്ടുപേരുൾപ്പെട്ട ഒരു സമൂഹത്തിന്റെ സുരക്ഷിതത്വമുണ്ടെന്ന്. എന്നാൽ നെഞ്ചു നീറിയലയുന്ന ഒരു പാവം കുഞ്ഞാടിന് കൂട്ടായി ഭൂമിയിലാരാണുള്ളത്? ചാടിവീഴാനും ദംഷ്ട്രങ്ങളാഴ്ത്താനും പതിയിരിക്കുന്ന കാടിന്റെ ക്രൂരതകൾക്കു നടുവിൽ ഇയാളൊറ്റക്കാണ്. അങ്ങനെയൊരാളെത്തേടിപ്പോവാൻ ക്രിസ്തുവല്ലാതെ ആരാണുള്ളത്? ദൈവം സമം അഭയം – ആരുമില്ലാത്തവന്റെയും അവസാനത്തവന്റെയും.

സ്ത്രീക്കു കൈമോശം വന്നുപോയ നാണയം അത്ര വിലപ്പെട്ടതൊന്നുമല്ല. നഷ്ടപ്പെട്ടതു കണ്ടെത്തിക്കൊടുക്കാൻ അവളെടുക്കുന്ന പ്രയത്നവും കണ്ടെത്തുന്ന നാണയത്തിന്റെ വിലയും തമ്മിൽ ഒരനുപാതവുമില്ല. വിളക്കുകൊളുത്തി അന്വേഷിക്കുമ്പോൾ എരിഞ്ഞു തീരുന്ന എണ്ണയുടെ വിലപോലും ഈ നാണയത്തിന്റെ മൂല്യത്തെക്കാൾ അധികമാണെന്നത് നമ്മെ വിസ്മയിപ്പിക്കണം. പിന്നെയീ അദ്ധ്വാനം, അതൊരു ദിവസം മുഴുവൻ നീളുന്നതാണ്. തിരയുന്ന പണി ഉപേക്ഷിച്ച് മറ്റേതെങ്കിലും ജോലി ചെയ്താൽ അവൾക്ക് ഒരു ദിനാറ ലഭിക്കും. അതീ നാണയത്തിന്റെ വിലയേക്കാൾ എത്രയോ മടങ്ങാണ്. ഈ അദ്ധ്വാനം ഭോഷത്തമാണെന്ന് വിധിയെഴുതാൻ എത്രയോ മടങ്ങാണ്. ഈ അദ്ധ്വാനം ഭോഷത്തമാണെന്ന് വിധിയെഴുതാൻ നമുക്കു മുമ്പിൽ ഇങ്ങനെ എത്രയോ ന്യായങ്ങളുണ്ട്. എന്നിട്ടും എന്തേ ഈ സ്ത്രീയിങ്ങനെ? ഉപമയിലെ സ്ത്രീയെന്ന സിംബലിലൂടെ ഈശോ വരച്ചിടുന്ന ദൈവമെന്തേയിങ്ങനെ? ഉത്തരമിതാവണം – കൈമോശം വന്നുപോയത് അവളുടെ സ്വന്തമായ ഒന്നാണ്. നഷ്ടപ്പെടുംവരെ മാറോടുചേർത്തിരുന്നയൊന്ന്. തീരെ വിലയില്ലാത്തതെന്നു നീയതിനെ ചിരിച്ചുതള്ളുമ്പോഴും എനിക്കിതിനെ കൈവിട്ടുകളയാനാവില്ല. കാരണം അതെന്റെ സ്വന്തമാണ്. ഇങ്ങനെയാണ് ദൈവം. വിലയില്ലാത്തതും വികൃതമാക്കപ്പെട്ടതിലും പോലും, നിഗൂഢസൗന്ദര്യത്തെ ദർശിച്ച് അതിനു പിന്നാലെ അലയുന്ന ദൈവം.

മൂന്നുപമകളിലും നഷ്ടപ്പെട്ടവരുടെ തിരിച്ചുവരവ് ആഡംബരപൂർവ്വം തന്നെ ആഘോഷിക്കപ്പെടുകയാണ്. പ്രിയജനങ്ങളും ചങ്ങാതിമാരും അയൽക്കാരുമൊക്കെ ഈ ഉപമകളിൽ ഒത്തുചേരുന്നത് ഇടറിപ്പോയവന്റെ മടക്കയാത്രയിൽ ആഹ്ലാദിക്കാനാണ്. അനുതാപത്തിന്റെ നിമിഷങ്ങളെ ആഘോഷിക്കാനാണ്. ആഘോഷിക്കപ്പെടുന്നതെന്തൊക്കെയാണ്? ബലം കുറഞ്ഞവരുടെ തിരിച്ചു വരവുകളല്ല, മറിച്ച് അവരുടെ ഇടർച്ചകൾ തന്നെ. മൂന്നുപേരുടെ അടക്കിപ്പറച്ചിലുകളിൽ ഉയർന്നു കേൾക്കുന്നത് നാലാമതൊരുവന്റെ കുറവുകൾ... അന്യന്റെ വീഴ്ചകൾ, അപഥസഞ്ചാരങ്ങൾ... മേമ്പൊടിയായി ചില നെടുവീർപ്പുകളും ആശങ്കകളും കൂടി: ഇവർക്കൊക്കെ ഇതെങ്ങനെ ചെയ്യാൻ തോന്നിയെന്ന്... അറിയാം, അപരാധികളുടെ പ്രതികൂട്ടിൽ ഞാനുമുണ്ട്. പ്രതിദിനം എന്റെ നാവിൻ തുമ്പിൽ, എത്ര പേരാണു ദൈവമേ വിചാരണ ചെയ്യപ്പെടുന്നത്? എത്ര പേരാണ് എന്റെ മനസിന്റെ ഇടനാഴികളിൽ വിധിതീർപ്പിന് ഊഴം കാത്തു കിടക്കുന്നത്? ആകാശം പോലെ വിശാലമായ ഈശോയുടെ ഹൃദയം ഒരു ദിവസത്തേക്കെങ്കിലും എനിക്കു സ്വന്തമാവുമോ? ഇനിയാരെങ്കിലും തിരിച്ചുവന്നെന്നു തന്നെയിരിക്കട്ടെ. ഞാനവരെ ഗൗരവമായെടുക്കുമോ? ഞാനവന്റെ ജീവിതത്തിന്റെ ആഹ്ലാദങ്ങളിലേക്ക് തിരികെ ചേർക്കുമോ? സംശയമാണ്.... ക്ഷമിക്കണം, ഞങ്ങൾ മൂത്തപുത്രന്മാരുണ്ടായതുകൊണ്ടാണ് ഈ മണ്ണിൽ നിങ്ങൾ ധൂർത്തപുത്രന്മാരുണ്ടായത്. ഞങ്ങളെന്നും കലഹിച്ചും പരിഭവിച്ചും പടിവാതിലിനുപുറത്തു നിൽക്കുന്നവർ; മറക്കാനും പൊറുക്കാനും മനസ്സില്ലാത്തവരായി...

# കാലു കഴുകൽ ശുശ്രൂഷ അന്ത്യോഖ്യൻ സുറിയാനി പാരമ്പര്യത്തിൽ





റവ. ഡോ. കുര്യാക്കോസ് തടത്തിൽ

യേശുക്രിസ്തു വിനയത്തിന്റെയും താഴ്മയുടെയും ശുശ്രൂഷയുടെയും മാതൃക സ്വജീവിതത്തിലൂടെ ശ്ലീഹന്മാർക്ക് കാണിച്ചുകൊടുക്കുവാൻ തന്റെ 12 ശ്ലീഹന്മാരുടെ പാദങ്ങളെ കഴുകി ഇപ്രകാരം അവരെ ഉപദേശിച്ചു. മനുഷ്യപുത്രൻ വന്നിരിക്കുന്നത് ശുശ്രൂഷിക്കപ്പെടാനല്ല ശുശ്രൂഷിക്കുവാനും തന്റെ ജീവൻ അനേകർക്ക് മോചനദ്രവ്യമായി നൽകുവാനുമത്രെ. "നിങ്ങളുടെ കർത്താവും ഗുരുവുമായ ഞാൻ നിങ്ങളുടെ പാദങ്ങൾ കഴുകിയെങ്കിൽ നിങ്ങളും പരസ്പരം പാദങ്ങൾ കഴുകണം. എന്തെന്നാൽ ഞാൻ നിങ്ങൾക്ക് ചെയ്തതുപോലെ നിങ്ങളും ചെയ്യേണ്ടതിന് ഞാൻ നിങ്ങൾക്ക് ഒരു മാതൃക നൽകിയിരിക്കുന്നു" (യോഹ. 13:14-15).

അന്ത്യ അത്താഴ സമയത്ത് യേശുക്രിസ്തു ചെയ്ത ഈ ഉദാത്ത മാതൃകയെ ക്രൈസ്തവ സഭകൾ ഹാസാ ആഴ്ചയിൽ, പെസഹാ വ്യാഴാഴ്ച നിർവഹിക്കുന്നു. കാൽകഴുകൽ ശുശ്രൂഷയുടെ ആന്തരാർത്ഥം ഒന്നു തന്നെയാണ്. എല്ലാ സഭകളിലും അതായത് ശുശ്രൂഷയും സേവനവും വിനയവും അനുവർത്തിക്കുവാൻ ഓർമ്മിപ്പിക്കുന്നു.

എന്നാൽ വിവിധ ക്രൈസ്തവ സഭകൾ വിവിധ രീതിയിലാണ് സംവത്സരങ്ങൾക്ക് മുമ്പ് നടന്ന ഈ ക്രിസ്തുസംഭവം പുനർ ആവിഷ്കരിക്കുന്നത്. കത്തോലിക്കാ സംസർഗ്ഗത്തിലുള്ള വിവിധ റീത്തുകൾ തന്നെ വിവിധ രീതിയിൽ അവതരിപ്പിക്കുന്നു. ലത്തീൻ ആരാധനാക്രമത്തിൽ എല്ലാ പള്ളികളിലും വൈദികർ ഏതാനും വിശ്വാസികളുടെ പാദങ്ങൾ കഴുകി ഈ വലിയ ഓർമ്മ ആചരിക്കുന്നുണ്ട്. ഇതിനു സമാനമായ രീതിയിൽ തന്നെയാണ് സീറോ മലബാർ സഭയും ചെയ്യുന്നത് എന്നാൽ സുറിയാനി സഭകളുടെ പാരമ്പര്യം ലത്തീൻ റീത്തിൽ നിന്നും വ്യത്യസ്തമാണ്. അന്ത്യോഖ്യൻ സുറിയാനി സഭയിൽ മേൽപട്ടക്കാർ മാത്രം ഈ ശുശ്രൂഷ നിർവഹിക്കുന്നു. വൈദികർക്ക് കാലുകഴുകൽ ശുശ്രൂഷയ്ക്ക് അനുമതി നൽകിയിട്ടില്ല.

കത്തോലിക്കാ സഭയുടെ തലവൻ പരി. ഫ്രാൻസിസ് മാർപാപ്പ കാലുകഴുകൽ ശുശ്രൂഷയെ സംബന്ധിച്ച് ഒരു കാര്യം വിശ്വാസികളുടെ ശ്രദ്ധയിൽപ്പെടുത്തി. സ്ത്രീകളുടെ പാദങ്ങൾ കൂടി കഴുകണം. ഈ പ്രസ്താവനയ്ക്ക് വലിയ മാധ്യമശ്രദ്ധ ലഭിക്കുകയും ചെയ്തു. കാരണം ഇന്ന് ലോകത്തിൽ ഏറ്റവും കൂടുതൽ ചവിട്ടപ്പെടുന്നത്, തരംതാഴ്ത്തപ്പെടുന്നത് കമ്പോള സംസ്കാരത്തിൽ വിൽക്കപ്പെടുന്നത് സ്ത്രീകളും, സ്ത്രീത്വവുമാണ്. അതുകൊണ്ട് സ്ത്രീകളുടെ പാദം കഴുകുന്നതും വിനയത്തിന്റെയും സേവനത്തിന്റെയും നല്ല മാതൃകയായി കണക്കാക്കാം. ഇതിന്റെ പിന്നിലെ ചേതോവികാരം (Spirit) സുവിശേഷത്തോട് ഒത്തു ചേർന്നു പോകുന്നതാണ്.

മാർപാപ്പയുടെ ഈ നിർദ്ദേശം എല്ലാ കത്തോലിക്കാ റീത്തുകളും അതേപടി അനുവർത്തിക്കണം

എന്ന് വിപക്ഷയില്ല. Faith and Morals, വിശ്വാസത്തേയും ധാർമ്മികതയേയും കുറിച്ച് മാർപാപ്പ പഠിപ്പിക്കുമ്പോൾ കത്തോലിക്കാ സഭയിൽ വിവിധ റീത്തുകളും എല്ലാ സഭാംഗങ്ങളും അത് വിശ്വസിക്കുവാനും അനുവർത്തിക്കുവാനും ബാധ്യസ്ഥരാണ്. ആർക്കും അതിൽ നിന്ന് ഒഴികഴിവില്ല.

മാർപാപ്പായുടെ കാലുകഴുകൽ ശുശ്രൂഷയെ സംബന്ധിച്ചുള്ള ഈ പ്രഖ്യാപനം ലത്തീൻ റീത്തിനുമാത്രം ബാധകമാണ്. മറ്റു റീത്തുകളുടെയും വ്യക്തിഗതസഭകളുടെയും ആരാധനയെയും പാരമ്പര്യത്തെയും മാറ്റിമറിക്കാനുള്ള ഒരു ദുരുദ്ദേശ്യവും ഇതിന്റെ പിന്നിൽ ഇല്ല. എന്നാൽ പൗരസ്ത്യ സഭകളിലെ വിശ്വാസികൾ ഇത് തെറ്റിദ്ധരിച്ചിട്ടുണ്ടാവാം എന്നു വിചാരിച്ച് പൗരസ്ത്യ സഭകൾക്കുവേണ്ടിയുള്ള തിരുസംഘം ഒരു സർക്കുലർ പുറപ്പെടുവിച്ചു. മാർപാപ്പായുടെ ഈ പ്രഖ്യാപനം പൗരസ്ത്യസഭകളെ ബാധിക്കുന്നതല്ല. ഇൻഡ്യയുടെ പശ്ചാത്തലത്തിൽ സീറോ മലബാർ, സീറോ മലങ്കര സഭകളെ ഇത് ഒരു തരത്തിലും സ്വാധീനിക്കുന്നതല്ല.

ഒരു വ്യക്തിഗത സഭയാണെങ്കിലും സീറോ മലബാർ സഭ അതിന്റെ ആചാര അനുഷ്ഠാന ആരാധനക്രമത്തിൽ ഇപ്പോഴും ലത്തീൻ ആരാധനക്രമത്തിന്റെ ലാഞ്ചന നിലനിൽക്കുന്നുണ്ട്. അതുകൊണ്ടാണ് ഇപ്പോഴും ഇടവകകളിൽ വൈദികർ ഏതാനും വിശ്വാസികളുടെ പാദങ്ങൾ കഴുകുന്നത്.

മലങ്കരസഭകൾ ഉൾകൊള്ളുന്ന അന്ത്യോഖ്യൻ സുറിയാനി പാരമ്പര്യത്തിൽ മേൽപട്ടക്കാർ തങ്ങളുടെ സഹശുശ്രൂഷകരായ 12 പട്ടക്കാരുടെ പാദങ്ങളെ കഴുകി കർത്താവു സെഹിയോൻ മാളികയിൽ തന്റെ 12 ശ്ലീഹന്മാരുടെ പാദങ്ങളെ കഴുകിയതിന്റെ പുനരാവിഷ്കാരം ആരാധനയിലൂടെ നിർവഹിക്കുകയാണ്. യേശുക്രിസ്തു സംവത്സരങ്ങൾക്ക് മുമ്പ് നിർവഹിച്ച ഈ ക്രിസ്തുസംഭവം സുറിയാനിസഭയിൽ മേൽപട്ടക്കാരൻ യേശുക്രിസ്തുവിന്റെ സ്ഥാനത്തും പട്ടക്കാർ യേശുക്രിസ്തുവിന്റെ ശ്ലീഹന്മാരുടെ സ്ഥാനത്തുമായി നിന്നുകൊണ്ട് ആരാധനക്രമ സംബന്ധമായി പുനർ അവതരിപ്പിക്കുകയാണ്. ദീർഘമായ ഒരു ശുശ്രൂഷാക്രമീകരണം തന്നെയുണ്ട്.



ഒരു ദിവ്യനാടകം (Divine Drama) അവതരിപ്പിക്കുന്നതുപോലെയാണ് ഇത് നിർവഹിക്കുന്നത്. ഈ ശുശ്രൂഷയിൽ ഒരു വൈദികൻ യോഹന്നാന്റെ സുവിശേഷം 13-ാം അധ്യായത്തിൽ ശിഷ്യന്മാരുടെ പാദങ്ങൾ കഴുകുന്നതിനെകുറിച്ച് പ്രതിപാദിച്ചിരിക്കുന്ന വേദഭാഗം വായിക്കുന്നത് അനുസ്സരിച്ച് മേൽപട്ടക്കാരൻ പുറം കുപ്പായം ഊരുന്നു. അവൻ താലത്തിൽ വെള്ളം എടുത്തു എന്നു പറയുമ്പോൾ വെള്ളം എടുക്കുന്നു. അവൻ പാദം കഴുകി തുടയ്ക്കാൻ തുടങ്ങി എന്നു പറയുമ്പോൾ ഏറ്റവും പ്രായം കുറഞ്ഞ ശിഷ്യനായ യോഹന്നാന്റെ സ്ഥാനം വഹിക്കുന്ന ആളിന്റെ പാദം മുതൽ കഴുകി ഏറ്റവും ഒടുവിൽ പ്രായം കൂടിയ പത്രോസിന്റെ അടുക്കൽ വരെ ചെന്ന് കഴുകുന്നു. മലങ്കര ഓർത്തഡോക്സ്, യാക്കോബായ കത്തോലിക്കാ സഭകളിൽ എല്ലാം ഇപ്രകാരം മേൽപട്ടക്കാർ വൈദികരുടെ പാദം കഴുകുന്നു. 12 വൈദികരെ കിട്ടാൻ സാധ്യത ഇല്ലാത്തപ്പോൾ 12 പുരുഷന്മാരെ തെരഞ്ഞെടുത്ത് അവരെ ശുശ്രൂഷാ കുപ്പായം അണിയിച്ച് ശ്ലീഹന്മാരുടെ സ്ഥാനത്ത് ഇരുത്തി മേൽപട്ടക്കാരൻ പാദം കഴുകുന്ന പതിവും ഉണ്ട്. അവിടെ സ്ത്രീകളുടെ പാദം കഴുകുന്നതിന്റെ പ്രസക്തിയില്ല. യേശുക്രിസ്തു ഒരു സ്ത്രീയുടെയും പാദം കഴുകിയില്ല. ഒരു സ്ത്രീ യേശുക്രിസ്തുവിന്റെ പാദം കഴുകി. തന്നെയുമല്ല അന്ത്യ അത്താഴസമയത്തും പാദം കഴുകിയ സമയത്തും 12 ശ്ലീഹന്മാർ മാത്രമാണ് കർത്താവിനോടുകൂടെ ഉണ്ടായിരുന്നതും. സ്ത്രീകളുടെ സാന്നിദ്ധ്യം ഉണ്ടായിരുന്നില്ല.

സുറിയാനി സഭ കർത്താവു ചെയ്ത പാദം കഴുകൽ ശുശ്രൂഷയെ അക്ഷരാർത്ഥത്തിൽ അനുവർത്തിക്കുക മാത്രമാണ് ചെയ്യുന്നത്. എന്നാൽ ഈ ശുശ്രൂഷയുടെ ആദ്ധ്യാത്മികത എല്ലാ സഭകളിലും, ലത്തീൻ സഭയിലും പൗരസ്ത്യ സഭകളിലും ഒന്നു തന്നെയാണ്. ആചാര അനുഷ്ഠാനത്തിൽ ഉള്ള വ്യത്യാസം മാത്രമാണുള്ളത്. എന്നതുകൊണ്ട് സ്ത്രീകളോട് വിവേചനം കാണിക്കുന്നു എന്നു ചിന്തിക്കേണ്ടതില്ല. ഈ ആരാധനാ ശുശ്രൂഷാ സംവിധാനത്തിൽ മാറ്റം വരുത്താതെ നിർവഹിക്കുന്നു എന്നു മാത്രം. അതുകൊണ്ട് ആരെങ്കിലും വിചാരിക്കുകയാണ് മാർപാപ്പ പറഞ്ഞതും ചെയ്തതുമായ ഒരു സംഗതി അനുവർത്തിക്കുവാൻ കൂട്ടാക്കാതെ ഇരിക്കുന്നത് മാർപാപ്പായോട് ഉള്ള എതിർപ്പായിട്ടോ, കത്തോലിക്കാസഭയോട് ഉള്ള മറുതലിപ്പായോ ആരെങ്കിലും തെറ്റിദ്ധരിച്ചാൽ അത് മലയാളഭാഷയിൽ നമ്മൾ പറയുന്ന "അങ്ങാടിമരുന്നും പച്ചമരുന്നും തമ്മിൽ തിരിച്ചറിയുന്നതുപോലെയാണ്" രണ്ടും മരുന്ന് ആണെങ്കിലും ഇവ ഓരോന്നിന്റെയും കൂട്ടുകൾ തമ്മിൽ വ്യത്യാസം ഉണ്ട്" എന്നതുപോലെ തന്നെയാണ് ആരാധനക്രമ വ്യത്യാസവും അതിന്റെ വ്യാഖ്യാനവും.

# സർവകലാശാലകളും സമൂഹ ജനാധിപത്യവും






(ഡൽഹി യൂണിവേഴ്സിറ്റിയിൽ ചരിത്രാധ്യാപകനായിരുന്ന ലേഖകൻ ഇപ്പോൾ ജർമ്മനിയിലെ നോട്ടിംഗെൻ യൂണിവേഴ്സിറ്റിയിൽ ഗവേഷണം നടത്തുന്നു)

**ജസ്റ്റിൻ മാത്യു**

കോട്ടയത്തു നിന്നും എറണാകുളത്തേക്കുള്ള ട്രെയിൻ യാത്രക്കിടയിൽ പരിചയപ്പെട്ട ഒരു യുവ എൻജിനീയർ സംസാരത്തിനിടയിൽ ജവഹർലാൽ നെഹ്റു യൂണിവേഴ്സിറ്റി (ജെ.എൻ.യു.) ക്യാമ്പസ്സിൽ എന്താണ് നടക്കുന്നതെന്നു ചോദിച്ചു. ജെ. എൻ.യു. വിൽ നടന്ന കനയ്യ കുമാറിന്റെ അറസ്റ്റും അതിനെത്തുടർന്നുണ്ടായ പ്രക്ഷോഭങ്ങളും കുറെ നാളുകളായി രാജ്യത്തു നടക്കുന്ന അടിയന്തരാവസ്ഥക്കു സമാനമോ അതിനേക്കാൾ ഭീകരമോ ആയ പൗരന്റെ അഭിപ്രായസ്വാതന്ത്ര്യവും, വിശ്വാസസ്വാതന്ത്ര്യവും തുടങ്ങി ഇഷ്ടമുള്ള ഭക്ഷണം കഴിക്കുന്നതിനുള്ള അവകാശത്തിനുമുകളിൽ വരെയുള്ള ഹിന്ദുത്വവാദം ഭരണകൂടത്തെ ഉപയോഗിച്ചു നടത്തുന്ന അതിക്രമത്തിന്റെ തുടർച്ചയാണ് എന്ന മറുപടി വിശദീകരിച്ചു. കേരളത്തിലെ അരാഷ്ട്രീയവൽക്കരിക്കപ്പെട്ട ക്യാമ്പസ്സിൽ പഠിച്ചിറങ്ങിയ വിദ്യാർത്ഥിക്ക് പടിവാതിൽക്കൽ എത്തിനിൽക്കുന്ന ഫാസിസ്റ്റു പ്രവണതയെപ്പറ്റിയുള്ള മുന്നറിയിപ്പു തരിമ്പും കാണാൻ സാധിച്ചില്ല. ഞങ്ങളുടെ സംസാരം കേട്ടിരുന്ന ഒരു സർക്കാർ ജീവനക്കാരൻ ഒരു ദേശദ്രോഹിയെ കാണുന്ന രീതിയിൽ അവജ്ഞയോടെ നോക്കി എഴുന്നേറ്റുപോയി. ഇതുവരെ വന്നതും അണിയറയിൽ തയ്യാറാക്കിക്കൊണ്ടിരിക്കുന്നതുമായ തൊഴിലാളിവിരുദ്ധ നിയമങ്ങളെപ്പറ്റി അദ്ദേഹം ചിന്തിക്കുന്നുണ്ടാവില്ല. നാളെ തൊഴിൽ നിയമങ്ങൾക്കെതിരെ സമരത്തിനിറങ്ങുമ്പോൾ 'ദേശദ്രോഹി' എന്ന മുദ്രതന്നെയാണ് ഭരണകൂടം തൊഴിലാളികൾക്കും നൽകാൻ പോകുന്നത്. ബ്രെയ്ക്കിംഗ് ന്യൂസുകൾ കൊടുക്കുന്ന നൈമിഷികമായ ആകാംക്ഷക്കപ്പുറം നാളെ നമ്മളെയും തേടിവരാൻ പൊകുന്ന അടിച്ചമർത്തലിന്റെ ഈ അവസ്ഥയെപ്പറ്റി തീവ്രമായി ചിന്തിക്കേണ്ടിയിരിക്കുന്നു. കേരളത്തിലെ ക്യാമ്പസ് രാഷ്ട്രീയം നിരോധിച്ചതിൽ ഇപ്പോൾ ഖേദിക്കുന്നുവെന്നാണ് അന്ന് മുഖ്യമന്ത്രിയായിരുന്ന എ.കെ. ആന്റണി തന്നെ പറയുന്നത്. വിദ്യാർത്ഥി രാഷ്ട്രീയത്തെ വേരോടെ പിഴുതെറിയുന്നതിനു പകരം അക്രമരാഷ്ട്രീയം ഇല്ലാതാക്കുകയായിരുന്നു വേണ്ടിയിരുന്നത്. സംവാദത്തിൽക്കൂടി രാഷ്ട്രീയ ഇടപെടൽ നടത്തുന്ന ഒരു ക്യാമ്പസ് സംസ്കാരം ബോധപൂർവ്വം ഉണ്ടാക്കിയെടുക്കുകയായിരുന്നു അന്നു കേരളത്തിനാവശ്യം. ജെ.എൻ.യു. വിനെപ്പറ്റി സംസാരിക്കുമ്പോൾ ആദ്യം പറയാൻ ആഗ്രഹിക്കുന്നതും ഈ വ്യത്യാസത്തെപ്പറ്റിയാണ്. അക്രമരാഷ്ട്രീയമല്ല. പകരം പല രാഷ്ട്രീയ ആശയങ്ങളിൽ വിശ്വസിക്കുന്ന വിദ്യാർത്ഥികൾ തമ്മിലും അധ്യാപകരെയും പുറത്തുനിന്നുള്ള വിദഗ്ധരെയും. സാമൂഹ്യ-രാഷ്ട്രീയ പ്രവർത്തകരെയും ക്യാമ്പസ്സിലേക്കു ക്ഷണിച്ചും നടത്തുന്ന തുറന്ന സംവാദങ്ങ

ളാണ് ജെ.എൻ.യു. വിലെ രാഷ്ട്രീയപ്രവർത്തനം. ക്ലാസ്സ്മുറികളിലും, വഴിയോരങ്ങളും, ഹോസ്റ്റൽ, ഭക്ഷണശാലകൾ തുടങ്ങി ക്യാമ്പസ്സിലെ എല്ലാ ഇടങ്ങളും രാഷ്ട്രീയ സംവാദത്തിനും സാക്ഷ്യം വഹിക്കുന്നു. അത്താഴത്തിനു ശേഷം ഹോസ്റ്റൽ മെസ്സുകളിൽ നടക്കുന്ന സംവാദങ്ങളിലേക്കു ക്ഷണിക്കപ്പെടുന്നതു തന്നെ അഭിമാനമായാണ് ഏതു പ്രമുഖ പണ്ഡിതയും/നും കാണുന്നത്. കൈയൂക്കും പണവും ഒരിക്കലും ജെ.എൻ.യു.വിലെ രാഷ്ട്രീയത്തെ നിയന്ത്രിക്കുന്നില്ല. ആർക്കും അവരവരുടെ അഭിപ്രായം പറയുന്നതിനു ഭയവും വേണ്ട. ഇത്തരത്തിൽ സ്വതന്ത്രചിന്തയെ പ്രോത്സാഹിപ്പിക്കുന്ന ലോകനിലവാരമുള്ള ഒരു സർവകലാശാലയെയാണ് ഭരണകൂടവും ഇപ്പോൾ കേന്ദ്രം ഭരിക്കുന്ന പാർട്ടിയുടെ മാതൃസംഘടനയും ഇരയാക്കുന്നത്. ഇത് വളരെക്കാലമായി തുടരുന്ന എതിർപ്പിന്റെ തുടർച്ച മാത്രമാണ്. കുറെ കാലങ്ങളായി സ്വതന്ത്രചിന്തയെ പ്രോത്സാഹിപ്പിക്കുന്ന ലോകോത്തര നിലവാരമുള്ള ഈ സർവകലാശാല തീവ്ര ഹിന്ദുത്വവാദികളുടെ കണ്ണിലെ കരടാണ്.

ഏഷ്യൻ മേഖലയിൽ ജനാധിപത്യ ഭരണസംവിധാനം അട്ടിമറിക്കപ്പെടാതെ തുടരുന്ന ഒരേയൊരു രാജ്യമാണ് ഇന്ത്യ. കഴിഞ്ഞ എഴുപതു വർഷത്തെ ചരിത്രത്തിൽ അതിനൊരപവാദമായി പറയാവുന്നത് എഴുപതുകളിൽ രാജ്യം നേരിട്ട അടിയന്തരാവസ്ഥ മാത്രമായിരിക്കും. പട്ടാളത്തിന്റെയും, പോലീസ് സംവിധാനങ്ങളുടെയും അടിച്ചമർത്തലിൽ തകർക്കാൻ പറ്റാത്ത ജനാധിപത്യത്തിനു വേണ്ടിയുള്ള നിലപാട് നിരവധി രാഷ്ട്രീയപ്രവർത്തകരെയും, അധ്യാപകരെയും, വിദ്യാർതികളെയും തുറങ്കലിൽ അടച്ചു. എല്ലാ രീതിയിലുമുള്ള പൗരാവകാശ ലംഘനങ്ങളും അന്നു രാജ്യം കണ്ടു. എന്നാൽ, പൗരാവകാശത്തിനു വേണ്ടിയുള്ള ജനകീയ മുന്നേറ്റത്തെ ഭരണകൂട സംവിധാനം കൊണ്ട് അടിച്ചമർത്തൽ നടന്ന ശ്രമങ്ങൾ ഒടുവിൽ പരാജയപ്പെട്ടു. ഒന്നര നൂറ്റാണ്ടോളം തുടർന്ന സ്വാതന്ത്ര്യസമര കാലത്ത് അടിയുറച്ച ജനാധിപത്യ ബോധത്തിനു മുൻപിൽ ഏകാധിപത്യ പ്രവണതക്കു കുറച്ചുകാലത്തിനുള്ളിൽ മുട്ടുമടക്കേണ്ടിവന്നു. എന്നാൽ, ദൂരവ്യാപകമായ അധികാര ദുർവിനിയോഗ പ്രവണതകളൂട്ടിയുറപ്പിച്ചാണ് അടിയന്തിരാവസ്ഥ പിൻവാങ്ങിയത്. അന്ന് അഭിപ്രായ സ്വാതന്ത്ര്യത്തിനും പൗരവാകാശത്തിനും വേണ്ടി നെടുംതൂണായി നിന്നു പോരാടിയ സർവകലാശാലയാണ് ദില്ലിയിലെ ജെ.എൻ.യു. അന്നു രൂപപ്പെട്ട സ്വതന്ത്രചിന്തയെ വളർത്തിയെടുക്കുന്ന രാഷ്ട്രീയ സംസ്കാരമാണ് ജെ. എൻ. യു. പിന്തുടരുന്നത്.

ഒരു സർവകലാശാല യുക്തിഭദ്രതക്കും സമൂഹ വിമർശനത്തിനും സഹിഷ്ണുതക്കും വേണ്ടി നിലകൊള്ളണമെന്നു പറയുകയും അതേ ജനാധിപത്യ ബോധത്തിൽ അധ്യാപകരെയും വിദ്യാർഥികളെയും കാണുകയും സർവകലാശാലകളെ വിഭാവനം ചെയ്യുകയും ചെയ്ത ആദ്യ പ്രധാനമന്ത്രിയുടെ പേരിലാണ് രാജ്യത്തിന്റെ അഭിമാനമായ ഈ സർവകലാശാല. ഇന്ത്യയിൽ ഏകാധിപത്യ-ഫാസിസ്റ്റു പ്രവണതകൾ രൂപപ്പെടുമ്പോൾ ആദ്യം ലക്ഷ്യം വെയ്ക്കുന്ന ഇടമാണ് ഈ സർവകലാശാല.

**ജെ.എൻ.യുവിൽ സംഭവിച്ചത്**

ജെ.എൻ.യു. ക്യാമ്പസ്സിലെ വിദ്യാർത്ഥി യൂണിയൻ പ്രസിഡന്റായ കനയ്യകുമാർ ഉൾപ്പെടെ ആറു വിദ്യാർഥികളെ രാജ്യദ്രോഹക്കുറ്റം ചുമത്തി അറസ്റ്റു ചെയ്തതാണ് വലിയ തോതിലുള്ള പ്രക്ഷോഭങ്ങൾക്കും വിവാദങ്ങൾക്കും കാരണമായിരിക്കു



ന്നത്. ഈ വർഷം ജനുവരി ഒൻപതാം തീയതി ജെ. എൻ.യു. വിൽ നടന്ന അഫ്സൽ ഗുരു അനുസ്മരണ ചടങ്ങിൽ പങ്കെടുത്ത് ഇന്ത്യാ വിരുദ്ധ മുദ്രാവാക്യം വിളിച്ചുവെന്നതാണ് ഇവർക്കെതിരെ ചുമത്തിയിരിക്കുന്ന കുറ്റം. ഫെബ്രുവരി 12-ാം തീയതിയാണ് കനയ്യ കുമാറിനെ രാജ്യദ്രോഹം കുറ്റംചുമത്തി ദില്ലി പോലീസ് അറസ്റ്റു ചെയ്യുന്നത്. കൊളോണിയൽ കാലത്ത് ബ്രിട്ടീഷ് വിരുദ്ധ നിലപാടുകൾ എടുക്കുന്നവർക്കെതിരെ ഉപയോഗിക്കുന്നതിനു രൂപപ്പെടുത്തിയ ഈ നിയമം നിരവധി സ്വാതന്ത്ര്യ സമര സേനാനികളെ തുറുങ്കലിലാക്കുന്നതിന് ഉപയോഗിച്ചിട്ടുണ്ട്. കനയ്യ കുമാറിനെ അറസ്റ്റുചെയ്തു ആഴ്ചകളോളം ജാമ്യം ലഭിക്കാതെ തീഹാർ ജയിലിലടച്ചു. സർക്കാർ നിലപാടിനെ ചോദ്യം ചെയ്തു മുന്നോട്ടു വന്നവരെയെല്ലാം രാജ്യദ്രോഹികളെന്നു മുദ്രകുത്തി. രാഹുൽഗാന്ധി, സീതാറാം യച്ചൂരി, ഡി. രാജ തുടങ്ങിയ പ്രമുഖ നേതാക്കൾക്കെതിരെയും രാജ്യദ്രോഹ പ്രവർത്തനത്തിന്റെ പേരുപറഞ്ഞു കേസ്സെടുത്തു. എതിർപ്പിന്റെ എല്ലാ ശബ്ദങ്ങളെയും ഭീഷണി കൊണ്ടു നേരിട്ടു. തീവ്ര ഹിന്ദുത്വവാദികൾ ഭരണകൂടത്തിന്റെ മൗനാനുവാദത്തോടെ ഭീകരാന്തരീക്ഷം സൃഷ്ടിച്ചു. ഗുജറാത്തിൽ മതന്യൂനപക്ഷങ്ങൾക്കെതിരെ കഴിഞ്ഞ പത്തുവർഷമായി നിൽക്കുന്ന ഭീഷണിയുടെയും അടിച്ചമർത്തലിന്റെയും രീതി രാജ്യമൊട്ടുക്കും വ്യാപിക്കുന്നുവെന്ന് രാഷ്ട്രീയ നിരീക്ഷകരും, സാമൂഹ്യശാസ്ത്ര വിദഗ്ധരും ശക്തമായ മുന്നറിയിപ്പു നൽകിക്കൊണ്ടിരിക്കുന്നു. കനയ്യയുടെ അറസ്റ്റിനെത്തുടർന്നു ജെ.എൻ.യു. വിൽ തുടങ്ങിയ പ്രക്ഷോഭത്തിന് പിന്തുണയുമായി സമരം നടക്കുന്ന ക്യാംപസ്സിലേക്ക് വിദ്യാർത്ഥികളെ അഭിസംബോധന ചെയ്യാൻ നിരവധി പ്രമുഖർ എത്തിച്ചേർന്നു. കനയ്യ കുമാറിന്റെ ജാമ്യാപേക്ഷയെ പിന്താങ്ങി സുപ്രീം കോടതിയിലെ ഏറ്റവും പ്രമുഖരായ അഭിഭാഷകർ കോടതിയിൽ ഹാജരായി. ഡൽഹിയിലെ ആം ആദ്മി സർക്കാർ ജാമ്യാപേക്ഷയെ കോടതിയിൽ പിന്താങ്ങി. കനയ്യ കുമാറിനെതിരെയുള്ള ആരോപണത്തിനു ആവശ്യമായ തെളിവുകൾ കോടതിയിൽ ഹാജരാക്കുന്നതിനു പോലും ദില്ലി പോലീസ്സിനു സാധിച്ചില്ല. മാത്രമല്ല, വിദ്യാർഥികൾ ഇന്ത്യാ വിരുദ്ധമുദ്രാവാക്യം വിളിക്കുന്ന ദൃശ്യങ്ങൾ വ്യാജമായി നിർമ്മിച്ചതിനു തെളിവുമായി പല മാധ്യമങ്ങളും മുന്നോട്ടുവന്നു. കേസ് ഇപ്പോഴും കോടതിയുടെ പരിഗണനയിലാണ്.

ഇതിനിടയിൽ, ജാമ്യം കിട്ടി ജയിലിനു പുറത്തു വന്ന കനയ്യ കുമാറിന് ആയിരക്കണക്കിനു വിദ്യാർഥികള ചേർന്നു ജെ.എൻ.യു. ക്യാമ്പസ്സിൽ സ്വീകരണം നൽകി. അവിടെ ഒത്തുകൂടിയവരെ സംബോധന ചെയ്തു കനയ്യ നടത്തിയ പ്രസംഗം സാമൂഹ്യ മാധ്യമങ്ങളും, ദേശീയ, പ്രാദേശിക ദ്രശ്യ-അച്ചടി മാധ്യമങ്ങളും വലിയ പ്രാധാന്യത്തോടെ ലോകത്തിനു മുൻപിൽ എത്തിച്ചു. ബാബ സാഹിബ് അംബേദ്കർ വിഭാവനം ചെയ്ത ഭരണഘടന നടപ്പാനും അതിനുവേണ്ടി ആവശ്യപ്പെടാനുള്ള സ്വാതന്ത്ര്യത്തിനു വേണ്ടിയാണ് തങ്ങളുടെ പോരാട്ടമെന്നാണ് കനയ്യ ജയിൽമോചിതനായ ശേഷമുള്ള പ്രസംഗത്തിൽ പറയുന്നത്. ദാരിദ്ര്യത്തിൽ നിന്നും, ജാതി വിവേചനത്തിൽ നിന്നും, ഉന്നതജാതി-പുരുഷ മേധാവിത്വത്തിൽനിന്നുമെല്ലാമുള്ള സ്വാതന്ത്ര്യമാണ് ഇന്ത്യയിൽ വേണ്ടതെന്ന കനയ്യയുടെ പ്രസ്താവനക്കു ദേശീയ-പ്രാദേശിക മാധ്യമങ്ങളിൽ വലിയ പ്രാധാന്യമാണ് കിട്ടിയത്. കനയ്യയും രോഹിത് വെമുലയുൾപ്പെടുന്ന പ്രക്ഷോഭം നയിക്കുന്ന വിദ്യാർഥികൾ വരുന്നത് സമൂഹത്തിലെ താഴെക്കിടയിലുള്ള തൊഴിലാളി-കർഷക കുടുംബങ്ങളിൽ നിന്നുമാണ്. മൂവായിരം രൂപയിൽ താഴെ മാസവരുമാനമുള്ള ബീഹാറിലെ ഒരു ഗ്രാമീണ കുടുംബത്തിൽ നിന്നുമാണ് കനയ്യ ദില്ലിയിൽ ഉപരിപഠനത്തിനായി എത്തുന്നത്. ആത്മഹത്യ ചെയ്ത കർഷകരുടെ, ആഹാരമില്ലാതെ ജീവിതം മുരടിച്ചു പോകുന്ന കുട്ടികളുടെ, അന്തിയുറങ്ങാൻ ഇടമില്ലാത്ത ആളുകളുടെ ആവശ്യങ്ങളും കൂടിയുൾപ്പെട്ടതാണ് ദേശതാല്പര്യം എന്നു പറയുന്നതാണ് ഈ വിദ്യാർഥികൾ വേട്ടയാടപ്പെടുന്നതിനുള്ള അടിസ്ഥാനകാരണം. കാരണം തീവ്ര വലതുപക്ഷം നടപ്പാക്കാൻ പോകുന്ന അപരവൽക്കരണത്തിന്റെ ദേശീയതയെ തുറന്നുകാണിക്കുന്നതാണ് സമൂഹത്തിലെ താഴെക്കിടയിൽ നിന്നുള്ള പ്രക്ഷോഭങ്ങൾ. കനയ്യ കുമാറിന് തീവ്രഹിന്ദുത്വ നിലപാടുള്ള വ്യക്തികളുടേയും സംഘങ്ങളുടേയും വധഭീഷണിയും നേരിടേണ്ടി വന്നു. കോടതിപരിസരത്തുപോലും നിയമപാലകരാവേണ്ടവർ ദേശീയതയുടെ സംരക്ഷകർ ചമഞ്ഞ് അക്രമം അഴിച്ചുവിട്ടു. സർക്കാർ സംവിധാനങ്ങളുടെ പിന്തുണയാണ് ഇത്തരം ഗുണ്ടാ ദേശീയതക്കു വളം വെച്ചുകൊടുക്കുന്നത്. ഇതിനും കുറച്ചു ദിവസ്സങ്ങൾക്കു മുൻപാണ് രോഹിത് വെമുലയെന്ന ഗവേഷകവിദ്യാർത്ഥി ജാതിപീഡനം മൂലം ഹൈദ്രാബാദ് കേന്ദ്ര സർവകലാശാലയിൽ ആത്മഹത്യ ചെയ്തത്. രാജ്യത്തെ ഉന്നതവിദ്യാഭ്യാസ സ്ഥാപനങ്ങളിലുടനീളം വലിയ പ്രക്ഷോഭമാണ് രോഹിത് ആത്മഹത്യ ചെയ്തതിനെത്തുടർന്നുണ്ടായത്. ദാദ്രിയിൽ ബീഫ് കഴിച്ചുവന്നെ പേരിൽ ഒരു സാധാരണ മനുഷ്യൻ കൊല്ലപ്പെടുന്നതും ഈ അടുത്താണ്. ഇതിനെയെല്ലാം ന്യായീകരിക്കുന്ന നിലപാടാണ് തീവ്ര ഹിന്ദു ദേശീയതയുടെ പ്രചാരകരായ എൻ.ഡി.എ. സർക്കാരിന്റെ ഭാഗത്തുനിന്നുമുണ്ടായത്.

ഭരണകൂടവും ജനങ്ങളും തമ്മിലുള്ള അകലം ഓരോ ദിവസവും കൂടിവരുകയാണ്. ആദിവാസി, ജാതി, മത പ്രാദേശിക ന്യൂനപക്ഷങ്ങൾ നടത്തുന്ന അതിജീവന സമരങ്ങളെ അസഹിഷ്ണുതയോടെ കാണുകയും അടിച്ചമർത്തുകയും ചെയ്യുന്ന പ്രവണത അതിന്റെ ഏറ്റവും ഭീകരമായ അവസ്ഥയിലാണ് ഇപ്പോഴെത്തിനിൽക്കുന്നത്. വർണാശ്രമധർമ

ത്തിന്റെ വ്യക്താക്കൾ മുന്നോട്ടുവെയ്ക്കുന്ന ദേശീയതയുടെ നിർവചനത്തിനും ജാതിമേധാവിത്വ ആശയസംഹിതകൾക്കും വഴങ്ങിനിൽക്കാത്തവരെല്ലാം ദേശദ്രോഹികളായി മുദ്രകുത്തപ്പെടുന്ന കാഴ്ചയാണ് രാജ്യമൊട്ടുക്കും കാണുന്നത്. ആദിവാസികളും, ദരിദ്രരും, മതന്യൂനപക്ഷങ്ങളും, തൊഴിലാളികളും വിദയാർഥികളുമൊക്കെയാണ് ഈ ഗുണ്ടാ ദേശീയതക്ക് ഇപ്പോൾ ഇരകളായിക്കൊണ്ടിരിക്കുന്നത്. ഹിറ്റ്ലർ തീവ്ര ദേശീയത വളർത്തിയെടുത്തത് ജൂതരെയും, ജിപ്സികളെയും, കറുത്തവരെയും വികലാംഗരെയും, മനോരോഗികളെയും കുടിയേറ്റത്തൊഴിലാളികളെയുമെല്ലാം ദേശദ്രോഹികളായി മുദ്രകുത്തി ഉന്മൂലനം ചെയ്തുകൊണ്ടാണ്. ഡി. രാജ പറയുന്നതുപോലെ 'ഫാസിസം തലസ്ഥാനത്തെ പാതകളിൽക്കൂടിയും മാർച്ചു ചെയ്യുകയാണ്'. ഏറ്റവും എളുപ്പത്തിൽ കടന്നാക്രമിക്കുന്ന വിഭാഗമായി വിദ്യാർത്ഥികളെ കാണുന്നതുകൊണ്ടുകൂടിയാണ് ജെ.എൻ.യു. എന്ന ലിബറൽ സർവകലാശാലയെ തീവ്രഹിന്ദുത്വ ദേശീയവാദം കടന്നാക്രമിക്കുന്നത്. ദേശീയതയെപ്പറ്റിയുള്ള ആര്യൻ വംശ സൈദ്ധാന്തത്തിനു പുറത്തുള്ളവരാരും സുരക്ഷിതരല്ല എന്ന സന്ദേശം ഇന്ത്യൻ സമൂഹം സ്വീകരിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നുവെന്ന് സമൂഹത്തിലെ പല തുറകളിൽ പ്രവർത്തിക്കുന്ന വിദഗ്ധർ നിരന്തരമായി മുന്നറിയിപ്പു തന്നുകൊണ്ടിരിക്കുകയാണ്.

**സമൂഹ ജനാധിപത്യത്തിനു വേണ്ടിയുള്ള മുന്നേറ്റം**

ജെ.എൻ.യു. വിലും ഹൈദരാബാദ് കേന്ദ്ര സർവകലാശാലയിലും അതിനെ പിന്തുടർന്നു മറ്റു ഉന്നതവിദ്യാഭ്യാസ സ്ഥാപനങ്ങളിലും നടക്കുന്ന പ്രക്ഷോപങ്ങളെ കൂട്ടിവായിക്കേണ്ടത് നീതിക്കു വേണ്ടി സമൂഹത്തിന്റെ താഴെത്തട്ടിലുള്ളവരുടെ പോരാട്ടങ്ങളോടാണ്. ബ്രിട്ടീഷ് ഭരണകാലത്തു ദേശീയ തലത്തിൽ നടന്ന മുന്നേറ്റങ്ങൾ രാജ്യത്തിനു കൊളോണിയൽ ഭരണത്തിൽനിന്നുള്ള മോചനം സാധ്യമാക്കി. അതേസമയം സമൂഹത്തിലെ ഉച്ചനീചത്വങ്ങൾക്കെതിരെ കൊളോണിയൽ കാലത്തും അതിനുശേഷവും നടന്ന പ്രക്ഷോപങ്ങൾക്ക് ദേശീയതലത്തിൽ വലിയ വേരോട്ടം ലഭിച്ചില്ല. പാർശ്വവൽക്കരിക്കപ്പെട്ട വിഭാഗങ്ങൾക്ക് ദേശീയതയുടെ നിർവചനത്തിൽ വലിയ ഇടം ലഭിച്ചിരുന്നില്ല. ജാതി, വർഗം, മതം, ലിംഗം തുടങ്ങിയുള്ള അസമത്വങ്ങൾ ഇപ്പോഴും തുടരുന്നു. ദാരിദ്ര്യം ഏറ്റവും കൂടുതലുള്ള രാജ്യങ്ങളിൽ ഒന്നായി ഇന്ത്യ ഇപ്പോഴും തുടരുന്നു. ശുദ്ധജലം, വീട്, ഭക്ഷണം, ചികിത്സാ സൗകര്യങ്ങൾ തുടങ്ങിയവയൊക്കെ ഒരു വലിയ വിഭാഗത്തിനു നിഷേധിക്കപ്പെട്ടിരിക്കുന്നതിനെതിരെ നടക്കുന്ന അതിജീവന സമരങ്ങളെ ഭരണകൂടം ദേശദ്രോഹമായി വ്യാഖ്യാനിച്ച് അടിച്ചമർത്തുന്ന കാഴ്ചയാണ് നമ്മൾ കാണുന്നത്. ദരിദ്രരും സമ്പന്നരും തമ്മിലുള്ള അകലം അതിഭീകരമായ വിധത്തിലാണ് ഇന്ത്യയിൽ കൂടിവരുന്നത്. മലകളും കായലുകളും, പാടങ്ങളും തീരപ്രദേങ്ങളും കുത്തകമുതലാളിത്വത്തിനു തീറെഴുതുമ്പോൾ ഇല്ലാതാവുന്നത് ഇന്ത്യയിൽ സാധാരണ പൗരന്റെ ജീവിക്കാനുള്ള അവകാശമാണ്. എല്ലാവരുടേയും ജീവിക്കാനുള്ള അവകാശത്തിനു വേണ്ടി നിലകൊള്ളാൻ വിഭാവനം ചെയ്ത ഭരണഘടന നടപ്പാക്കുന്നതിന് വേണ്ടിയുള്ളതാണ് ഇപ്പോൾ നടക്കുന്ന സമൂഹത്തിലെ താഴെക്കിടയിൽ നിന്നും ജെ.എൻ.യു. പോലുള്ള സർവകലാശാലകളിൽ എത്തിച്ചേരുന്ന വിദ്യാർഥികൾ നടത്തുന്ന പ്രക്ഷോഭങ്ങൾ. രാജ്യദ്രോഹം ഇത്തരം മുന്നേറ്റങ്ങളെ തകർത്തുകളയാനുള്ള ആയുധമാക്കുകയാണ് ഹിന്ദുത്വദേശീയത ഇപ്പോൾ ചെയ്തുകൊണ്ടിരിക്കുന്നത്.

സമൂഹജനാധിപത്യത്തിനു വേണ്ടി നടക്കുന്ന മുന്നേറ്റങ്ങളെ അപരവൽക്കരണം നടത്തി ദേശീയത നിർവചനത്തിനുള്ള ആയുധമാക്കുന്ന ഹിന്ദുത്വ വാദികളെ അസഹിഷ്ണുക്കളാക്കുന്നു. ഭരണകൂടത്തിന്റെ മൗനാനുവാദം കൂടിയാകുമ്പോൾ ദേശീയതയെപ്പറ്റി ജാതി, മത, വർഗ വിവേചനമില്ലാതെ വിശാലമായ കാഴ്ചപ്പാട് മുന്നോട്ടുവയ്ക്കുന്ന വ്യക്തികളെയും, പ്രസ്ഥാനങ്ങളെയും ഉന്മൂലനം ചെയ്യുകയോ അടിച്ചമർത്തുകയോ ചെയ്യുന്നതാണ് ഇപ്പോൾ നടക്കുന്നത്. കോടതിവിധിക്കു പോലും കാത്തു നിൽക്കാതെ കനയ്യ കുമാറിനെ ജെ.എൻ.യു. ക്യാമ്പസ്സിൽ കയറി ആക്രമിക്കുന്ന അസഹിഷ്ണുതയാണ് മാർച്ച് പത്താം തീയതി ഈ രാജ്യം കണ്ടത്. സ്വന്തം വിശ്വാസത്തിനപ്പുറമുള്ള എല്ലാ കാര്യങ്ങളെയും അസഹിഷ്ണുതയോടെ കാണുകയും ഇല്ലാതാക്കാൻ ശ്രമിക്കുകയും ചെയ്യുന്നത് ഒരു സമൂഹത്തിനും രാഷ്ട്രത്തിനും വൻ വിപത്താണ്. ഭരണഘടന സംരക്ഷിക്കുകയും ഫലപ്രദമായി അതു നടപ്പാക്കുകയും ചെയ്യേണ്ട ഭരണകൂടം അപരവൽക്കരണത്തിന്റെയും അടിച്ചമർത്തലുകളുടെയും വക്താക്കളായി മാറിയിരിക്കുകയാണ്. ഭരിക്കുന്ന രാഷ്ട്രീയപാർട്ടിയുടെ പ്രത്യയശാസ്ത്രം സമൂഹത്തിനു മുകളിൽ അടിച്ചേൽപ്പിക്കുന്ന നയമാണ് ഇന്ത്യയിലെ വിശാല ദേശീതയ്ക്ക് ഏറ്റവും വലിയ ഭീഷണി.

# ജെ. എൻ. യു. വിൽ സംഭവിച്ചത്






(ജവഹർലാൽ നെഹ്റു സർവ്വകലാശാല -ജെ. എൻ.യു.-യിലെ മുൻ ജനറൽ സെക്രട്ടറി).

**ഡോ. ജിനു സഖറിയ ഉമ്മൻ**

ഡൽഹിയിലെ ജെ.എൻ.യു. കാമ്പസ് രാജ്യത്തിന്റെ അഭിമാനമാണ്. സ്വതന്ത്രമായ ആശയങ്ങളുടെ സംഗമഭൂമിയാണ് ഈ കാമ്പസ്. അഭിപ്രായങ്ങളും വ്യത്യസ്ത അഭിപ്രായങ്ങളും അതിൽ നിന്നും ഉരിത്തിരിയുന്ന അഭിപ്രായ സമന്വയങ്ങളും ഈ കാമ്പസിന്റെ മുഖമുദ്രയാണ്. എന്നാൽ ഇന്ന് ഈ കാമ്പസ് രാജ്യദ്രോഹികൾ തിങ്ങിപാർക്കുന്ന ഒരിടമായി ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. ഈ ചിത്രീകരണത്തിന്റെ നിർമ്മാണ സംവിധാനവിതരണ ചുമതലകൾ ദേശസ്നേഹത്തിന്റെ പുത്തൻ വക്താക്കളായി അവതരിച്ചിരിക്കുന്ന സംഘപരിവാർ പ്രസ്ഥാനങ്ങളും അവരുടെ ഏറാൻമൂളികളായ ചില മാധ്യമങ്ങളുമാണ്. വരും ദിനങ്ങളിൽ രാജ്യം അഭിമുഖീകരിക്കുവാൻ പോകുന്ന ഏറ്റവും ഭീകരമായ ഹിറ്റ്ലർ ദിനങ്ങളുടെ നാന്ദികൂടിയാണനീ ആരോപണങ്ങളും ജയിലിൽ അടക്കലുമെല്ലാം.

എന്താണ് ജെ.എൻ.യു. വിൽ നടന്നത്. ഡെമോക്രാറ്റിക് സ്റ്റുഡൻസ് യൂണിയൻ (DSU) പാർലമെന്റ് ആക്രമണ കേസിൽ വധശിക്ഷക്ക് വിധിക്കപ്പെട്ട അഫ്സൽ ഗുരുവിന്റെ വധശിക്ഷാ വാർഷിക ദിവസം ചില പരിപാടികൾ സംഘടിപ്പിച്ചു. വധശിക്ഷക്ക് മുൻപ് അഫ്സൽ ഗുരുവിന്റെ കുടുംബാംഗങ്ങൾക്ക് അദ്ദേഹത്തെ കാണുന്നതിനോ, ശിക്ഷക്കുശേഷം മൃതദേഹം കാണുന്നതിനോ അനുമതി നൽകിയില്ല. ഈ കാര്യത്തിൽ രാജ്യത്തെ നിയമവ്യവസ്ഥ പുലർത്തിയ സമീപനത്തെ സംബന്ധിച്ച് വ്യത്യസ്ത അഭിപ്രായങ്ങൾ ഉള്ളത് ഏവർക്കും അറിയാവുന്നതാണ്. ഈ കാര്യമാണ് പ്രസ്തുത ചടങ്ങിൽ ഉന്നയിക്കപ്പെട്ടതും ചർച്ച ചെയ്യപ്പെട്ടതും. എന്നാൽ ഈ പരിപാടി അഫ്സൽ ഗുരുവിന്റെ അനുസ്മരണ ചടങ്ങായി ചിത്രീകരിക്കപ്പെടുകയും ഇതിലേക്ക് യൂണിവേഴ്സിറ്റിയിലെ എ.ബി.വി.പി. പ്രവർത്തകർ കയറുകയും സംഘർഷത്തിൽ കലാശിക്കുകയും ചെയ്തു. ഈയവസരത്തിലാണ് ജെ.എൻ.യു. പ്രസിഡന്റ് കനയ്യകുമാർ ഒത്തുതീർപ്പിനും സംഘർഷം അവസാനിപ്പിക്കുന്നതിനുമായി രംഗത്ത് വരുന്നത്. ഇതിനിടയിൽ സർവ്വകലാശാലയ്ക്കു പുറത്തു നിന്നും വന്ന ചില യുവാക്കൾ മുഖം മൂടിയണിഞ്ഞ് “ഇന്ത്യ നശിക്കട്ടെ” തുടങ്ങിയ മുദ്രാവാക്യങ്ങളുമായി രംഗത്ത് വന്നതു കനയ്യകുമാർ വിളിച്ചുകൊടുത്ത മുദ്രാവാക്യങ്ങളും

പുറത്തു നിന്നു വന്നവർ വിളിച്ച മുദ്രാവാക്യങ്ങളും കൂട്ടി ചേർന്ന് വ്യാജ വീഡിയോ ഉണ്ടാക്കി ഒടുവിൽ കനയ്യകുമാറിനെ ദേശദ്രോഹിയായി ചിത്രീകരിച്ച് ജയിലിൽ അടച്ചു. ഇതിത്രയും നമ്മുടെ മുന്നിൽ നടന്ന സംഭവങ്ങൾ.

കനയ്യകുമാർ ആൾ ഇൻഡ്യാ സ്റ്റുഡൻസ് ഫെഡറേഷനിലെ അംഗമാണ്. 1936-ൽ ജവഹർലാൽ നെഹ്റു ഉദ്ഘാടനം ചെയ്ത ഇൻഡ്യയിലെ ആദ്യത്തെ വിദ്യാർത്ഥി പ്രസ്ഥാനമാണിത്. ബ്രിട്ടീഷുകാർക്കെതിരെ സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്ത ചരിത്രമുള്ള പ്രസ്ഥാനമാണിത്. ഈ സംഘടനയെയാണ് സംഘപരിവാർ പ്രസ്ഥാനങ്ങൾ ദേശദ്രോഹികളായി മുദ്രകുത്തിയിരിക്കുന്നത്. കനയ്യകുമാർ ഉയർത്തിയ 'ആസാദി' (സ്വാതന്ത്ര്യം) ദാരിദ്ര്യത്തിൽ നിന്നും, ജാതിവ്യവസ്ഥയിൽ നിന്നും, അസമത്വത്തിൽ നിന്നും ഉള്ള ആസാദിയാണ്.



ഇവിടെ സംഘപരിവാർ പ്രസ്ഥാനങ്ങൾ ഉയർത്തികൊണ്ടുവരാൻ ശ്രമിക്കുന്നതെന്താണ്. വളരെ സങ്കുചിതമായതും അപകടകരമായതുമായ ദേശീയതയും ദേശസ്നേഹവുമാണ് അവർ ഉയർത്തികൊണ്ടുവരുന്നത്. ഈ ദേശീയതയിൽ ന്യൂനപക്ഷങ്ങൾ, ആദിവാസികൾ, ദളിതർ എന്നിവർക്ക് ഇടമില്ല. സവർണ്ണ ജാതിവ്യവസ്ഥയിലാണ് സംഘപരിവാർ തങ്ങളുടെ ദേശീയതയ്ക്ക് അടിസ്ഥാനമുറപ്പിക്കുന്നത്. തങ്ങൾ നിശ്ചയിക്കുന്ന ദേശീയതയിലും ദേശസ്നേഹത്തിലും ചോദ്യങ്ങൾ പാടില്ല. മൗനികളായി പഠിച്ചിട്ടു പോവുക. അതിനാലാണ് അവർ പറയുന്നത് കുട്ടികളെല്ലാം വന്നു പഠിച്ചിട്ടു പോകട്ടെ. അവർ മിണ്ടരുത്. സംഘപരിവാർ വിഭാവന ചെയ്യുന്ന സർവ്വകലാശാലകളിൽ സംവാദങ്ങൾക്കിടമില്ല. വ്യത്യസ്തമായ അഭിപ്രായങ്ങൾക്കു സ്വാതന്ത്ര്യമില്ല. ഇന്ത്യൻ ദേശീയതയും ദേശസ്നേഹവും രൂപപ്പെട്ടത് സ്വാതന്ത്ര്യസമര ചരിത്രങ്ങളിലൂടെയാണ്. അവയെ ഒറ്റികൊടുത്ത ചരിത്രമാണ് സംഘപരിവാറിനുള്ളത്. ഫ്യൂഡൽ വ്യവസ്ഥിതിയെ ചോദ്യം ചെയ്യുന്നതിനാൽ ജെ.എൻ.യു. പോലുള്ള സർവ്വകലാശാലകളെ അവർ ഭയക്കുന്നു. രാജ്യത്ത് സാമൂഹിക നീതി നിലനിൽക്കണം. ദളിത്, ആദിവാസികൾ, ന്യൂനപക്ഷങ്ങൾ ഇവർ ഭയം കൂടാതെ ഇവിടെ ജീവിക്കണം. അധിനിവേശങ്ങൾ ചെറുക്കപ്പെടണം. ഇവക്ക് ആവശ്യമായ ഊർജം നമ്മുടെ യുവജനത സ്വീകരിക്കേണ്ടത് നമ്മുടെ സർവ്വകലാശാലകളിൽ നിന്നാണ്. അഭിഭാഷകരെയും മാധ്യമങ്ങളെയും നിയമവ്യവസ്ഥിതിയേയും ചേർത്ത് സംഘപരിവാർ എത്ര അടിച്ചമർത്താൻ ശ്രമിച്ചാലും അത് വിലപ്പോവില്ല. ഇൻഡ്യയിലെ സർവ്വകലാശാലകൾ അധിനിവേശങ്ങളെ പ്രോത്സാഹിപ്പിക്കില്ല.

# ജെ.എൻ.യു. സംഭവം ദേശീയതയുടെ പാഠങ്ങളും ഇടത് രാഷ്ട്രീയവും






(ഹിന്ദുസ്ഥാൻ ടൈംസ് ദിനപത്രത്തിൽ സീനിയർ അസി. എഡിറ്ററാണ് ലേഖകൻ)

**ജയന്ത് ജേക്കബ്**

ജവഹർലാൽ നെഹ്റു സർവകലാശാലയിലെ വ്യത്യസ്ത രാഷ്ട്രീയ അഭിരുചിയുള്ള വിദ്യാർത്ഥികളുടെ സംഗമം എന്ന നിലയിൽ വളരെ ലളിതമായിരുന്നു പ്രാരംഭത്തിൽ ജെ.എൻ.യു. വിലെ സംഭവ വികാസങ്ങൾ.

എന്നാൽ പിന്നീടുണ്ടായ കാര്യങ്ങൾ ഈ സംഭവത്തെ സങ്കീർണ്ണതയിലേക്ക് നയിച്ചു. അതിനുള്ള കാരണങ്ങൾ നിരവധിയാണ്.

2001-ൽ ഉണ്ടായ പാർലമെന്റ് ആക്രമണത്തിൽ ശിക്ഷയ്ക്ക് വിധിക്കപ്പെട്ട് തൂക്കിലേറ്റപ്പെട്ട അഫ്സൽ ഗുരുവിന് അനുകൂലമായ മുദ്രാവാക്യം വിളിച്ചു എന്ന കുറ്റം ആരോപിക്കപ്പെട്ട് ജെ.എൻ.യു. വിലെ വിദ്യാർത്ഥി സംഘടനയുടെ പ്രസിഡന്റായ കനയ്യകുമാറും മറ്റ് വിദ്യാർത്ഥികളും അറസ്റ്റു ചെയ്യപ്പെട്ടു. രാജ്യദ്രോഹമായിരുന്നു അവരിൽ ചുമത്തപ്പെട്ട കുറ്റം.

യുവജനതയുടെ ആവേശവും ഊർജ്ജവും ഒരു കലാലയത്തിന്റെ വിവിധ പ്രവർത്തനങ്ങളിൽ പ്രകടിപ്പിക്കപ്പെടുക എന്നത് ഒരു സാധാരണ കാര്യം, അവയെ എത്ര മികവോടെ കൈകാര്യം ചെയ്യുന്നു എന്നുള്ളതാണ് പ്രധാനം. ജെ.എൻ.യു. സംഭവവികാസങ്ങൾ, അതിന്റെ പ്രാരംഭത്തിൽ അധികാരികളുടെ ശിക്ഷണപരമായ ഈ ഇടപെടലിൽ പരിഹരിക്കപ്പെടേണ്ട ഒരു കാര്യമായിരുന്നു. പ്രതികരണങ്ങളും അവയ്ക്കെതിരെയുള്ള ചർച്ചകളും, സമരങ്ങളും, എല്ലാം വളർച്ചയുടെ ഭാഗം തന്നെയാണ്. ഇടതുദർശനത്തിന്റെ പ്രചാരകനായിരുന്ന ജെ.എൻ.യു. ലെ ധാരാളം വിദ്യാർത്ഥികൾ. IMI, World Bank മുതലായ സംരംഭങ്ങളിൽ സേവനം ചെയ്തിട്ടുണ്ട് എന്നുള്ളത്, ഇതിനെ സാധൂകരിക്കുന്നു.

ചർച്ചകളും വ്യത്യസ്ത അഭിപ്രായങ്ങളും പ്രചോദിപ്പിക്കപ്പെടേണ്ട ഇടങ്ങൾ തന്നെയാണ് സർവകലാശാലകൾ. ഈ പ്രചോദനം അധികാരികളുടെ ഇഷ്ടാനിഷ്ടങ്ങൾക്ക് അതീതമായിരിക്കണം. ചലനാത്മകമായ ഒരു ജനാധിപത്യത്തെ ത്വരിതപ്പെടുത്തുന്നതിന് സവിശേഷമായ ഒരു ചിന്താധാരയുടെ പിൻബലം ഉണ്ടായിരിക്കണം. ജനാധിപത്യത്തിന്റെ ജീവസ്സുറ്റ ഭാവങ്ങളെ നാം ദർശിക്കുന്ന ഇടങ്ങളാണ് കലാലയങ്ങൾ.

ഒരു രാജ്യമോ അതിന്റെ ഗവൺമെന്റോ, എത്ര

മാത്രം സഹിഷ്ണുത കാണിക്കുന്നു എന്നുള്ളത് അതിന്റെ ആത്മവിശ്വാസത്തിന്റെയും പക്വതയുടെയും മാനദണ്ഡമാണ്. ജെ.എൻ.യു. വിൽ ഉണ്ടായ സംഭവങ്ങളിൽ ഡൽഹി പോലീസ് രാജ്യദ്രോഹകുറ്റം ചുമത്തി, വിദ്യാർത്ഥികളെ അറസ്റ്റുചെയ്തു. അനുയോജ്യമായ അനേകം പരിഹാരമാർഗ്ഗങ്ങളെ അവഗണിച്ചു കൊണ്ടായിരുന്നു. ഡൽഹി ഭരണകൂടത്തിന്റെ ഈ നിലപാട്. വിയറ്റ്നാം യുദ്ധത്തിനെതിരായി അമേരിക്കൻ സർവ്വകലാശാലയിലെ വിദ്യാർത്ഥികൾ പ്രക്ഷോഭമുണർത്തുകയും ഹോചി മിന്നിനെ അനുകൂലിക്കുകയും, പതാകകൾ അഗ്നിക്ക് ഇരയാകുകയും ചെയ്തപ്പോൾ അമേരിക്കൻ ഭരണകൂടം അവരുടെ മേൽ രാജ്യദ്രോഹകുറ്റം ചുമത്തിയില്ല. പ്രത്യക്ഷമായ പ്രതികൂല മനോഭാവത്തെ മാറ്റിവെച്ച്, ആ പ്രക്ഷോഭത്തെ അതിന്റെ വഴിയിൽവിട്ടു. ക്രമേണ അത് കെട്ടടങ്ങി. അതുപോലെതന്നെ 1968-ൽ പാക്കിസ്ഥാൻ പൗരനും, ചിന്തകനുമായിരുന്ന താരിഖ് അലി ഒരു പ്രക്ഷോഭത്തിന്



ഒരുങ്ങിയപ്പോൾ, ബ്രിട്ടീഷുകാർ അദ്ദേഹത്തിന്റെ മേൽ രാജ്യദ്രോഹം കുറ്റം ചുമത്തിയില്ല. മാത്രമല്ല, അധികാരികൾ അസഹിഷ്ണുത മനോഭാവം കാണിക്കുന്ന ഫ്രാൻസിലേയ്ക്കു പോകരുതെന്നു നിർദേശിക്കുകയും ചെയ്തു. പിന്നീട് അവർ അദ്ദേഹത്തിന് ബ്രിട്ടീഷ് പൗരത്വം നല്കി.

പാശ്ചാത്യ സംസ്കാരത്തിൽ പ്രകടമായി കണ്ട ഈ സഹിഷ്ണുത ഭാരതത്തിന്റെ അധികാരികളിൽ ഇല്ലെന്ന് വ്യക്തം. അടിയന്തരാവസ്ഥകാലത്തെ മനുഷ്യന്റെ പ്രതിഷേധിക്കാനുള്ള അവകാശത്തെ അടിച്ചമർത്തിയ കോൺഗ്രസ് ഗവൺമെന്റിനും ഈ കുറ്റത്തിൽ നിന്നു ഒഴിവില്ല.

1868-ൽ ക്രോഡീകരിക്കപ്പെട്ട മെക്കാളെ പീനൽ കോഡിൽ രാജ്യദ്രോഹത്തെ ഇപ്രകാരം നിർവചിക്കുന്നു. നിയമത്താൽ സ്ഥാപിക്കപ്പെട്ട ഗവൺമെന്റിനെതിരായി രേഖാമൂലമോ വാചികമായോ പ്രതീകങ്ങളിലൂടെയോ അവജ്ഞ ഉളവാക്കുകയോ വിദ്വേഷം ജനിപ്പിക്കുകയോ ചെയ്യുന്നതാണിത്. എന്നാൽ 1942-ൽ, ബ്രിട്ടീഷുകാർ ഇന്ത്യ ഭരിക്കുന്ന കാലഘട്ടത്തിൽ ഫെഡറൽ കോടതി രാജ്യദ്രോഹം എന്ന കുറ്റത്തെപ്പറ്റി നടത്തിയ നിരീക്ഷണം ശ്രദ്ധേയമാണ്. ഭരണകൂടത്തോടുള്ള മമത ഇല്ലാത്തതല്ലേ ഈ കുറ്റം. ഈ മമതയില്ലായ്മ ക്രമസമാധാനത്തെ തകർക്കുകയും, അക്രമത്തിലേയ്ക്കു നയിക്കുകയും ചെയ്യുന്നതാണ് രാജ്യദ്രോഹം. ഈ കുറ്റകൃത്യം രാജ്യത്തിന്റെ സമാധാനത്തിന്റെയും സഹവർത്തിത്വത്തെയും തകർക്കുന്നു.

ദേശീയവാദത്തെ കുറിച്ചുള്ള ചർച്ചയിൽ ഒരു രാജ്യത്തിന്റെ വ്യത്യസ്തമായ നിലപാടുകൾ വെളിച്ചത്തിലേക്ക് കൊണ്ടുവരുവാൻ ജെ.എൻ.യു. സംഭവവികാസങ്ങൾ കാരണമായി. വിവിധ രാഷ്ട്രീയ പ്രസ്ഥാനങ്ങൾ അവരുടെ നിലപാടുകളുമായി മുന്നോട്ടുവന്നു. ഇന്ത്യൻ ജനാധിപത്യത്തിന്റെ ചലനാത്മകതയെ നാം ഇവിടെ ദർശിച്ചു. ജെ.എൻ.യു. സംഭവം അഭിപ്രായ സ്വാതന്ത്ര്യത്തെ ഭീഷണിയുടെ നിഴലിലാക്കി എന്നു പറയുന്നത് യാഥാർത്ഥ്യത്തിന് നിരക്കാത്തതും ജനാധിപത്യ സംവിധാനങ്ങളെ ദുർബലപ്പെടുത്തുന്നതുമാണ്.

ഈ സംഭവം വഴിയായി ഇടതു പ്രസ്ഥാനങ്ങൾ ദേശീയമാധ്യമങ്ങളിൽ ശ്രദ്ധിക്കപ്പെട്ടു. ഇടതു പ്രസ്ഥാനത്തോട് ചായ്വുള്ള പ്രശസ്തരും, അധ്യാപകരും അവരുടെ ശക്തമായ ഇടപെടലുകൾ ഈ സംഭവത്തിൽ നടത്തി. വാർത്താമാധ്യമങ്ങളിലും സാമൂഹിക മാധ്യമങ്ങളിൽ ഈ സംഭവം ഏറെ ചർച്ച ചെയ്യപ്പെട്ടു. വ്യത്യസ്തമായ അഭിപ്രായങ്ങൾ അനുകൂലിച്ചും പ്രതികൂലിച്ചും ഉണ്ടായി. ഇടത് പ്രസ്ഥാനത്തോട് ചായ്വുള്ളവരിൽ പലരും നെഹ്റുവിന്റെ സാമൂഹ്യദർശനത്തെ അംഗീകരിക്കുന്നവരായിരുന്നു. ഇടതുപ്രസ്ഥാനത്തിന് ബി.ജെ.പി. യുടെ മേൽ രാഷ്ട്രീയ മേൽക്കോയ്മ നേടുക എന്നുള്ളത് അത്ര എളുപ്പമല്ല. പക്ഷേ കേരളത്തിലും ബംഗാളിലും ഇത് അവർക്ക് ഗുണകരമായി തീരും. ജെ.എൻ.യു. വിലെ സംഭവങ്ങൾ ഇന്ത്യൻ ദേശീയതയുടെ രോഷാകുലമായ ഒരു മുഖത്തിന്റെ അനാവരണവും ഇടതുപ്രസ്ഥാനത്തിന്റെ സാഹചര്യങ്ങളെക്കുറിച്ചുമുള്ള ഒരു വെളിപ്പെടുത്തലുമായിത്തീരുന്നു.






**ബോബി ഏബ്രഹാം**

# സ്യൂട്ടിട്ട ബാങ്ക് കൊള്ളക്കാർ

ബംഗ്ലാദേശിലെ സെൻട്രൽ ബാങ്കിന്റെ സർവറിൽ കടന്നുകയറി 660 കോടി ഇന്ത്യൻ രൂപയ്ക്കു തുല്യമായ ഡോളർ കവർന്നെടുത്ത സംഭവം ലോകം ഗൗരവമായാണ് കണ്ടത്. ലോകചരിത്രത്തിലെ ഏറ്റവും വലിയ ബാങ്ക് കൊള്ള എന്നാണ് അത് വിശേഷിപ്പിക്കപ്പെട്ടത്. ഇതിനു മുമ്പും ബാങ്ക് കൊള്ളകൾ പലതും നടന്നിട്ടുണ്ട്. ഒരു ബാങ്കിന്റെ പണം ട്രെയിനിൽ നിന്ന് കൊള്ളയടിച്ചത് പിന്നീട് ദ് ഗ്രെയ്റ്റ് ട്രെയിൻ റോബറി എന്ന പേരിൽ സിനിമയാകുകയും ചെയ്തു.

660 കോടി ബാങ്കിനു നഷ്ടമായത് വലിയ നാണക്കേടായി വിലയിരുത്തപ്പെടുകയും അവിടുത്തെ സെൻട്രൽ ബാങ്ക് ഗവർണർക്ക് രാജിവച്ചു പോകേണ്ടിവരുകയും ചെയ്തു. എന്നാൽ നമ്മുടെ രാജ്യത്തെ സ്ഥിതി പരിതാപകരമാണെന്നു പറയാതെ വയ്യ. വർഷം തോറും സഹസ്രകോടിക്കണക്കിനു രൂപയാണ് ചിലർ രാജ്യത്തെ ബാങ്കുകളെ കബളിപ്പിച്ചു കൈക്കലാക്കുന്നത്. ബാങ്കുകളുടെ പണം എന്നു പറയുമ്പോളതു ജനങ്ങളുടെ പണമാണ്. രാജ്യത്തിന്റെ സ്വത്താണ്. ഈ പണമാണ് വഴിവിട്ട രീതിയിൽ ചില കമ്പനി മുതലാളിമാരുടെ സ്വകാര്യ സമ്പാദ്യമായി മാറുന്നത്. ഇതിന്റെ ഏറ്റവും ഒടുവിലത്തെ ഉദാഹരണമാണ് വിജയ് മല്യ.

മദ്യനിർമാണക്കമ്പനിയായ യൂണൈറ്റഡ് ബ്രൂവറീസ് ലിമിറ്റഡിന്റെ സാരഥ്യം വിജയ് മല്യയിൽ എത്തിച്ചേരുന്നത് ഇരുപത്തിയെട്ടാമത്തെ വയസ്സിൽ ആണ്. പിതാവ് മിത്തൽ മല്യയുടെ മരണത്തെത്തുടർന്നായിരുന്നു അത്. 1893-ൽ തുടങ്ങിയ ആ ബിസിനസ് പടയോട്ടം ഇപ്പഴെത്തിച്ചേർന്നിരിക്കുന്നത് 9000 കോടി രൂപയുടെ കടബാധ്യതയിലും തുടർന്ന് രാജ്യത്തുനിന്നുള്ള ഒളിച്ചോട്ടത്തിലും ആണ്. മദ്യക്കച്ചവടത്തിൽ നിന്ന് കോടികൾ കൊയ്ത മല്യ തികഞ്ഞ ഒരു ഷോമാൻ കൂടിയായിരുന്നു. യുവതികളുടെ അർധനഗ്ന ചിത്രങ്ങളും നഗ്നചിത്രങ്ങളും ഉൾപ്പെടുത്തി ഇറക്കിയ കിങ്ഫിഷൻ കലണ്ടർ ഫാഷൻ ലോകത്ത് വലിയ ചലനങ്ങളുണ്ടാക്കി. ഇങ്ങനെ രംഗത്തുവന്ന കലണ്ടർ പെൺകുട്ടികൾ പലരും ഇന്ന് ബോളിവുഡ് സിനിമയിൽ വലിയ താരങ്ങളാണ്. ബിസിനസിൽ നിന്നുണ്ടാക്കുന്ന കോടികൾ ഇങ്ങനെ പൊടിച്ചുകളയുന്ന മല്യക്ക് 2003-ൽ കിങ്ഫിഷർ വിമാനക്കമ്പനി തുടങ്ങുന്നതോടെയാണ് കാലിടറിത്തുടങ്ങിയത്. ആഡംബരം ആണ് ജീവിതത്തിലേറ്റവും അത്യാവശ്യം എന്നു ചിന്തിച്ച ആ മനുഷ്യൻ കിങ്ഫിഷർ വിമാനങ്ങളിൽ അമിതാഡംബര സൗകര്യങ്ങളാണൊരുക്കിയത്. കൂടിയ ഇന്ധനവിലയും കടുത്ത മത്സരവും കാരണം വിമാനക്കമ്പനികൾ പ്രതിസന്ധിയിലായിരുന്ന കാലത്താണ് മല്യ കൈവിട്ട കളി നടത്തിയത്. അഞ്ചുവർഷം ആഭ്യന്തര സർവീസ് നടത്തിയ കമ്പനികൾക്കേ വിദേശ വിമാന സർവീസ് അനുവദിക്കൂ എന്ന കടമ്പ കടക്കാനായി എയർ ഡക്കാനെ വിലയ്ക്കു വാങ്ങുകയാണ് മല്യ ചെയ്തത്. 560 കോടി രൂപ മുടക്കി നടത്തിയ ഈ ഏറ്റെടുക്കലിലൂടെ വിദേശ വിമാന സർവീസ് എന്ന സ്വപ്നം സാക്ഷാത്കരിക്കാനായെങ്കിലും ബിസിനസ് തറപറ്റുകയായിരുന്നു. ശമ്പളം പോലും കിട്ടാതെ ജീവനക്കാർ വലഞ്ഞു. 5000 കോടിയോളം കടബാധ്യതയുള്ള മല്യയ്ക്കു വേണ്ടി വായ്പ പുനക്രമീകരണം ഉൾപ്പെടെയുള്ള കാര്യങ്ങൾ നടത്തിക്കൊടുക്കാൻ ബാങ്കുകൾ മുന്നോട്ടുവന്നു. തിരിച്ചുകിട്ടാനുള്ള തുകയിൽ 1355 കോടി രൂപ ഓഹരിയായി ബാങ്കുകൾ മാറ്റിക്കൊടുത്തു. തിരിച്ചടവ് കാലാവധി നീട്ടി. രണ്ടുവർഷം മോറട്ടോറിയവും നൽകി.

2012 ആയതോടെ കമ്പനി തകർന്നടിയുകയും സർവീസുകൾ നിർത്തുകയും ചെയ്തു. കടബാധ്യത 7000 കോടി കവിഞ്ഞു. എന്നിട്ടും ബാങ്കുകൾ അനങ്ങിയില്ല. ഒടുവിൽ മുതലും പലിശയുമായി 9000 കോടി രൂപയോളം തിരിച്ചുകിട്ടാനുണ്ടായിട്ടും ഒരു കേസ് പോലും കൊടുക്കാതെ ബാങ്കുകൾ ഒത്തുകളിച്ചു. ഇതിനിടയിൽ മല്യ രണ്ടു തവണ രാജ്യസഭയിൽ അംഗമാവുകയും ചെയ്തു. അതിന് ജനതാദളും ബി.ജെ.പി. യും ഒക്കെ കൂട്ടുനിന്നു. ഒടുവിൽ ഒരു സുപ്രഭാതത്തിൽ രാജ്യസഭാംഗമെന്ന പരിരക്ഷ

ഉപയോഗിച്ചുതന്നെ അയാൾ ഈ രാജ്യം വിട്ടുപോവുകയും ചെയ്തു. ബാങ്കുകളെ കബളിപ്പിച്ചു നേടിയ കോടികള കൊണ്ടു വിദേശത്തു സമ്പാദിച്ച സ്വത്തുക്കൾ അയാൾക്കിഷ്ടംപോലെയുണ്ട്. ഇന്ത്യയിലെ നീതിന്യായ വ്യവസ്ഥ അനുസരിച്ച് തനിക്കൊരു ചുക്കും സംഭവിക്കാന പോകുന്നില്ല എന്ന് അയാൾക്കറിയാം.

അയാളെ എങ്ങനെയെങ്കിലും ഇന്ത്യയിൽ തിരിച്ചെത്തിക്കാൻ ശ്രമം നടത്തുന്നുവെന്ന ധാരണ സൃഷ്ടിക്കാനാണ് അധികാരികളുടെ ശ്രമ്. ഐ.ഡി.ബി.ഐ. വായ്പയുമായി ബന്ധപ്പെട്ട് വഞ്ചനാക്കുറ്റത്തിന് കേസ് എടുക്കാനാണ് സി.ബി.ഐ. ശ്രമിക്കുന്നത്. ഇതിനിടെ മല്യയുടെ കിങ്ഫിഷർ എയർലൈൻസ് ജാമ്യമായി നൽകിയ മുംബൈ ഹെഡ് ഓഫീസ് ലേലത്തിനു വച്ചിട്ട് ഏറ്റെടുക്കാനാരും ഉണ്ടായില്ല. അമിതവിലയാണ് എന്നതാണ് കാരണം പറഞ്ഞത്. ചുരുക്കത്തിൽ ജാമ്യവസ്തു കൊണ്ടുപോലും ബാങ്കിന് വലിയ പ്രയോജനമൊന്നുമുണ്ടാകില്ല എന്നർഥം.

വിജയ് മല്യ ഒരു പ്രതീകം മാത്രമാണ്. കഴിഞ്ഞവർഷം മറ്റൊരു വജ്രവ്യാപാരി 6000 കോടിയിലേറെ വായ്പയെടുത്ത് തിരിച്ചടയ്ക്കാതെ മുങ്ങി. ഇയാളെ കണ്ടെത്താൻ ഇതുവരെ കഴിഞ്ഞിട്ടില്ല. പൊതുമേഖലാ ബാങ്കുകൾ കഴിഞ്ഞ സാമ്പത്തികവർഷം എഴുതിത്തള്ളിയത് 1.27 ലക്ഷം കോടി രൂപയാണ്. ആലോചിച്ചാൽ തലപെരുക്കുന്ന കണക്കുകൾ. ഇതുകൊണ്ടും തീരുന്നില്ല. ഇതിന്റെ ഇരട്ടിയിലേറെ എഴുതിത്തള്ളിയാലും കിട്ടാക്കടം പിന്നെയും ബാക്കി. എല്ലാം കോർപറേറ്റ് ഭീമൻമാർ വിഴുങ്ങിയത്. അതിൽ ഇന്നു രാജ്യത്തെ ഏറ്റവും വലിയ ബിസിനസ് ഗ്രൂപ്പും ഉൾപ്പെടുന്നു എന്നാണ് ശ്രുതി. ഇത് ഇന്ത്യയിൽ ആവർത്തിക്കപ്പെടുന്ന ഒരു പ്രതിഭാസമാണ്. കമ്പനികൾ രൂപികരിക്കുക, കമ്പനികളുടെ പേരിൽ വായ്പകൾ തരപ്പെടുത്തുക, കമ്പനി ഡയറക്ടർമാരുടെ സ്വത്തൊന്നും ഇതിനായി ഈട് നൽകേണ്ടതില്ല. കമ്പനി സ്വത്തുക്കൾ കാണിച്ചാണ് വായ്പയെടുക്കുക. ആസ്തി നിർണയം എന്നത് ഊതിപ്പെരുപ്പിച്ച ഒരു കണക്കായിരിക്കും. ബാങ്കുകളും കമ്പനി ഉടമകളും ഗവൺമെന്റും ഒരുമിച്ചുള്ള ഒത്തുകളി.

ഈ രാജ്യത്തെ ബാങ്കുകളുടെ വഴിവിട്ട കളി അതിരു കടന്നപ്പോഴാണ് ഇന്ദിരാഗാന്ധിയുടെ കാലത്ത് ദേശസാത്കരണം നടപ്പാക്കിയത്. സമ്പന്നന്റേത് മാത്രമായിരുന്ന ബാങ്കുകൾ അതോടെ സാധാരണക്കാരനും പ്രാപ്യമായി. സാധാരണക്കാരന് ഉപയോഗപ്പെടുന്ന വായ്പകളും ഉണ്ടായിത്തുടങ്ങി. ഭവനനിർമാണം, സ്വന്തം വാഹനം തുടങ്ങി സാധാരണക്കാരന്റെ സ്വപ്നങ്ങൾ സാക്ഷാത്കരിക്കുന്ന വായ്പാ പദ്ധതികൾ ആവിഷ്കരിക്കപ്പെട്ടു. സ്വയം തൊഴിൽ പദ്ധതിക്കും വായ്പകൾ അനുവദിച്ചുതുടങ്ങി. ഇതിന്റെയൊക്കെ ഗുണഫലങ്ങൾ സമൂഹത്തിനുണ്ടാവുകയും ചെയ്തു. പക്ഷേ ഇത്തരം വായ്പകൾക്കൊക്കെ ഇരട്ടിമൂല്യമെങ്കിലുമുള്ള ജാമ്യവസ്തു ഈടായി ബാങ്കുകൾ വാങ്ങിവയ്ക്കും. വായിക്കാൻ പറ്റാത്തത്ര ചെറിയ അക്ഷരത്തിലെഴുതിയ വ്യവസ്ഥകളിൽ ഒപ്പിടീക്കും. തിരിച്ചടവ് ഒരു തവണ മുടങ്ങിയാൽ പിന്നെ രക്ഷയില്ല. വസ്തുവകകൾ ജപ്തിചെയ്ത് എടുക്കലാണ് അടുത്ത നടപടി. കാർഷിക വായ്പയെടുത്ത കർഷകൻ കൃഷിനാശം മൂലം തിരിച്ചടവ് അൽപം വൈകിച്ചാൽ ബാങ്കിന്റെ തനിനിറം കാണും. അങ്ങനെ ആത്മഹത്യ ചെയ്ത കർഷകരുടെ നിരതന്നെയുണ്ട് ഇന്ത്യയിൽ. ജയിലിലടയ്ക്കപ്പെട്ട കർഷകർ ഈ കൊച്ചു കേരളത്തിലുമുണ്ട്. വാഹനവായ്പയുടെ തവണ മുടങ്ങിയാൽ ക്വട്ടേഷൻ സംഘത്തെ നിയോഗിക്കുന്ന ബാങ്കുകാർ ഉണ്ട്.

വിദ്യാഭ്യാസ വായ്പ എടുത്ത കുട്ടികൾ ജോലി ലഭിക്കാത്തതു മൂലം പണം തിരിച്ചടയ്ക്കാൻ വൈകി



യാൽ രക്ഷിതാക്കളുടെ വസ്തു ജപ്തി ചെയ്തെടുക്കാനും മടിയില്ല. അടുത്ത കാലത്ത് ഒരു പൊതുമേഖലാ ബാങ്ക് വിദ്യാഭ്യാസ വായ്പ തിരിച്ചുപിടിക്കാൻ റിലയൻസിനെ ഏൽപിച്ചത് വിവാദമായിരുന്നു. റിലയൻസ് കമ്പനി എടുത്ത സഹസ്രകോടികൾ തിരിച്ചടയ്ക്കാൻ ഉള്ളപ്പോഴായിരുന്നു കുറുക്കനെ കോഴിക്ക് കാവലിടുന്ന ഈ ഏർപ്പാട് ബാങ്കുകൾ നടത്തിയത്.

വൻതുക കുടിശിക വരുത്തിയ കോർപറേറ്റ് ഭീമന്മാർ ഈ തുകയിൽ നിന്ന് ശമ്പളമെന്നും കമ്മിഷനെന്നും മറ്റും പറഞ്ഞ് വൻതുക വകമാറ്റി സ്വന്തം കീശ വീർപ്പിക്കുന്ന കാര്യം അധികാരികൾക്കുമറിയാം. ചില കോർപറേറ്റ് മേധാവികളുടെ വാർഷിക ശമ്പളം ശതകോടികളാണ്. ഇവരുടെ യാത്ര ഉൾപ്പെടെ എല്ലാ ചെലവുകളും കമ്പനികളാണ് വഹിക്കുക. ഇങ്ങനെ സമാഹരിക്കുക കോടികൾ വിദേശത്തേക്കു കടത്തി സുരക്ഷിതരാവുകയാണ് ഇവർ. വിജയ് മല്യ വായ്പയെടുത്ത തുകയിൽ 30% എങ്കിലും വിദേശത്തേക്ക് കടത്തി എന്നാണ് സംശയിക്കു

ന്നത്. സ്വിസ് ബാങ്കിലും മറ്റും ഇന്ത്യക്കാരുടെ ലക്ഷക്കണക്കിനു കോടി രൂപ നിക്ഷേപിച്ചിട്ടുണ്ടെന്നത് പരസ്യമായ രഹസ്യമാണ്.

ഈ പണമൊക്കെ ഇന്ത്യയിലേക്ക് തിരിച്ചുകൊണ്ടുവരും എന്നായിരുന്നു ബി.ജെ.പി. യുടെ തിരഞ്ഞെടുപ്പ് വാഗ്ദാനമെങ്കിലും അധികാരമേറിയതോടെ അവർ അതു മറന്നു. മാത്രമല്ല, ഇന്ത്യ ആവശ്യമുന്നയിച്ചാൽ നിക്ഷേപകരുടെ പേര് വെളിപ്പെടുത്താമെന്ന വാഗ്ദാനവും ചെവിക്കൊണ്ടില്ല. അതിനിടയിലാണ് മല്യ സുരക്ഷിതമായി രക്ഷപ്പെട്ടത്. മുമ്പ് ഒക്ടോവിയോ ക്വട്ടറോച്ചിയും യൂണിയൻ കാർബൈഡ് മേധാവി ആൻഡേഴ്സണും കോൺഗ്രസ് ഭരണകാലത്ത് ഇന്ത്യയിൽ നിന്ന് രക്ഷപ്പെട്ടപ്പോൾ അതിനെതിരെ ഏറ്റവും വിമർശനമുന്നയിച്ചവരാണ് ബി.ജെ.പി. എന്ന കാര്യവും മറക്കേണ്ട.

ഒരു വശത്ത് ഇത്തരം സൗമനസ്യം കാണിക്കുന്ന ഭരണാധികാരികളും ബാങ്കുകളും മറുവശത്ത് കനിവിന്റെ കണിക പോലും കാണിക്കാതിരിക്കുന്നതും പൊതുവേ വിമർശിക്കപ്പെടുന്നുണ്ട്. സാധാരണക്കാരന് വായ്പ കൂടുതൽ കൂടുതൽ അപ്രാപ്യമായിക്കൊണ്ടിരിക്കുകയാണ്. സ്വർണപ്പണയത്തിന്മേൽ ചുരുങ്ങിയ പലിശയ്ക്ക് വായ്പ നൽകുന്ന പദ്ധതി മിക്ക പൊതുമേഖലാ ബാങ്കുകളും ഉപേക്ഷിച്ചുകഴിഞ്ഞു. വായ്പ ദുരുപയോഗം ചെയ്യുന്നു എന്നാണ് ആരോപണം.

കോടികൾ വെട്ടിച്ച് ആഡംബര ജീവിതം നയിക്കുന്ന മല്യയെപ്പോലെയുള്ള പ്രഭുക്കൻമാർക്ക് പിന്നെയും പിന്നെയും വായ്പ നൽകാനും വായ്പ പുനക്രമീകരിക്കാനും ബാങ്കുകൾ കാത്തുകിടക്കുമ്പോഴാണ് ഈ അവസ്ഥ എന്ന് ആലോചിക്കുക. 9000 കോടി തിരിച്ചടയ്ക്കാതിരുന്ന മല്യ ഗോവയിൽ തന്റെ ജന്മദിനാഘോഷം നടത്തിയത് കോടികൾ മുടക്കിയാണ്. 100 കോടി മുതൽ 300 കോടി വരെയായായിട്ടുണ്ടാവാം ഈ ആഘോഷങ്ങൾക്കെന്നാണ് അനൗദ്യോഗിക കണക്കുകൾ. റിസർവ് ബാങ്ക് ഗവർണർ രഘുറാം രാജൻ പോലും ഈ ധൂർത്തിനെ വിമർശിച്ച് രംഗത്തുവന്നിരുന്നു. പക്ഷേ അപ്പോഴും ബാങ്കുകൾ അനങ്ങിയില്ല. ഒരു പരാതി നൽകാൻ പോലും അവർ തയ്യാറായില്ല എന്ന് സി.ബി.ഐ. പറയുമ്പോൾ സ്വാധീനം എത്ര വലുതാണ് എന്ന് ഊഹിക്കാമല്ലോ.

കർഷകനും സാധാരണക്കാരനും കൊടുക്കുന്ന വായ്പ കുറച്ചൊന്നു മുടങ്ങിയാൽ ക്വട്ടേഷൻ സംഘത്തെ ഇറക്കുന്ന ബാങ്ക് മേധാവികൾക്ക് ഇതിനൊന്നും മറുപടിയില്ല. കിട്ടാക്കടം എഴുതിത്തള്ളുന്നതിനെ വിമർശിക്കുന്നതിനെതിരെ ബാങ്ക് ജീവനക്കാരുടെ സംഘടനകളും രംഗത്തെത്തിയിട്ടുണ്ട്. പൊതുമേഖലാ ബാങ്കുകൾ കുഴപ്പത്തിലാണെന്ന തോന്നലുണ്ടാക്കാൻ ഇതു കാരണമാകുമെന്നാണ് അവരുടെ പരിദേവനം. എഴുതിത്തള്ളിയതിലല്ല, അതു പുറത്തു പറയുന്നതിലാണ് കുഴപ്പം. വൻതുക കുടിശിക ഉള്ളവരുടെ പേര് പുറത്തു പറയുമെന്ന് ഈ സംഘടനകൾ ഇടയ്ക്കിടെ ഭീഷണി മുഴക്കാറുണ്ടെങ്കിലും




ഇതുവരെ അതിനു ധൈര്യം കാണിച്ചിട്ടില്ല. അവരുടെ തൊഴിൽ സംരക്ഷിക്കാനും ആനുകൂല്യങ്ങള അധികമായി പിടിച്ചുപറ്റാനും വേണ്ടി എത്രയോ സമരങ്ങൾ ബാങ്ക് ജീവനക്കാർ നടത്തുന്നു. എന്നാൽ തങ്ങളുടെ സ്ഥാപനത്തിന്റെ നിലനില്പിന് തന്നെ ഭീഷണിയായ വിധത്തിൽ ഈടില്ലാ വായ്പകൾ വൻകിടക്കാർക്ക് നൽകുന്നതിനെതിരെ ഒരു പ്രതിഷേധമെങ്കിലും നടത്താൻ ഇവർക്കായിട്ടില്ല.

ഈ രീതിയിൽ ബാങ്ക് മേധാവികളും കമ്പനി മേധാവികളും രാഷ്ട്രീയ മേധാവികളും ഒത്തൊരുമിച്ച് കബളിപ്പിച്ചെടുക്കുന്ന പണം ഈ രാജ്യത്തെ ജനങ്ങളുടെ സമ്പത്താണ് എന്ന തിരിച്ചറിവ് ജനത്തിനും ഉണ്ടാകണം. ആ ബോധം ഉണ്ടാക്കാൻ ആരും ശ്രമിക്കുന്നില്ല. ഇപ്പോൾ തന്നെ പൊതുമേഖലാ ബാങ്കുകൾ സ്വകാര്യവൽക്കരിക്കണമെന്ന ചിന്തയാണ് ഭരണാധികാരികൾക്ക്. മുൻ പ്രധാനമന്ത്രി മൻമോഹൻ സിങ് ആ ആശയക്കാരനായിരുന്നു. മൻമോഹൻ സിങ്ങിനെയാണ് ഇപ്പോഴത്തെ ധനമന്ത്രി അരുൺ ജെയ്റ്റ്ലിയും മാതൃകയാക്കുന്നത്. അങ്ങനെയെങ്കിൽ ഇന്ത്യയിലെ പൊതുമേഖലാ ബാങ്കുകൾ ജനങ്ങൾക്ക് അപ്രാപ്യമാകുന്ന കാലം വിദൂരമല്ല. ആ കാലം അത്ര നല്ലതും ആയിരിക്കില്ല.

മേമ്പൊടി

*വിജയ് മല്യ പണം മുഴുവൻ കളഞ്ഞത് ആഡംബര ജീവിതത്തിനായിരുന്നു. പണം കൊടുത്ത് എന്തും നേടാമെന്ന് അദ്ദേഹം തെളിയിച്ചു. ഒരു രാഷ്ട്രീയ കക്ഷിയിലും അംഗമല്ലാത്ത അദ്ദേഹം രാജ്യസഭയിലേക്ക് മത്സരിച്ചു ജയിച്ചത് എം.എൽ.എ. മാരുടെ വോട്ട് വിലയ്ക്കു വാങ്ങിയാണ് എന്ന കാര്യം പരസ്യമായ രഹസ്യമാണ്. ഒരു രാഷ്ട്രീയ കക്ഷിക്ക് 100 കോടി നൽകി എന്നാണ് ഉപശാലകളിലെ സംസാരം. ദേശാഭിമാന് ഉയർത്തിപ്പിടിക്കാൻ വലിയ ചെലവുണ്ടല്ലോ. അതിൽ കൂടുതൽ കിട്ടിയവരും കാണും. മുൻ മുൻ പ്രധാനമന്ത്രി ദേവെ ഗൗഡയെപ്പോലുള്ള നേതാക്കൾ മല്യ കർണാടകയുടെ അഭിമാന പുത്രനാണ് എന്നും മറ്റും പറയുമ്പോൾ അതും സംശയിക്കണം. ഇങ്ങനെ വോട്ട് വിലയ്ക്ക് വാങ്ങി ജയിച്ച മറ്റൊരു ബിസിനസുകാരനും രാജ്യസഭയിൽ ഇരിപ്പുണ്ടത്രേ. ജനാധിപത്യം വിജയിക്കുന്നു എന്നല്ലാതെ എന്തു പറയാൻ?*



# രക്തസാക്ഷിത്വത്തിന്റെ ചിറകിലേറി ഉപവിയുടെ മാലാഖമാർ





ഫാ. മാത്യു ചാർത്താക്കുഴിയിൽ

ഇക്കഴിഞ്ഞ മാർച്ച് 4-ാം തീയതി ലോകം ഒരു നടുക്കത്തോടെയാണ് കൺതുറന്നത്. യമനിലെ ഏദൻ നഗരത്തിൽ മിഷനറീസ് ഓഫ് ചാരിറ്റി സന്യാസിനിസമൂഹം നടത്തുന്ന വൃദ്ധസദനം ആക്രമിച്ച് നാലു കന്യാസ്ത്രീകൾ ഉൾപ്പെടെ 16 പേരെ വെടിവെച്ചുകൊന്ന് കിരാതമായ നരനായാട്ട് അരങ്ങേറിയ ദിനം. ബൈബിളിലെ പറുദീസായുടെ ഭാഗമായിരുന്ന ഏദനാണ് ഈ നരനായാട്ടിന്റെ നരകമായി തീർന്ന പശ്ചാത്തലഭൂമി.

### ഭീകരരുടെ തോക്കിനു മുന്നിൽ വിശ്വാസത്തിന്റെ പരിചയേന്തിയ സന്യാസിനിമാർ

രക്തസാക്ഷിത്വമാണ് ഏറ്റവും വലിയ ക്രിസ്തീയ സാക്ഷ്യമെന്ന് പ്രസിദ്ധ അമേരിക്കൻ ദൈവശാസ്ത്രജ്ഞനായ കർദ്ദിനാൾ എവ്റി ഡള്ളസ് (Avery Dulles) പറയുന്നു. ഇത്തരത്തിൽ ക്രിസ്തുവിനെ സാക്ഷിച്ച സന്യാസിനിമാരായിരുന്നു ഇക്കഴിഞ്ഞ മാർച്ച് 4-ാം തീയതി യമനിലെ ഏദൻ നഗരത്തിൽ കൊല്ലപ്പെട്ട മദർ തെരേസയുടെ ഉപവി സന്യാസിനികൾ. കായേലിനെയും, ഹാബേലിനെയും അടക്കിയ സ്ഥലമെന്നു വിശ്വസിക്കപ്പെടുന്ന, ബൈബിളിലെ പറുദീസയുടെ ഭാഗമായിരുന്ന ഏദൻ, ഇന്നു ഭൂമിയിലെ നരകമായിത്തീർന്നിരിക്കുന്നു. ഇന്ത്യയിൽ നിന്നുള്ള സി. ആൻസലെം, റുവാണ്ടയിൽ നിന്നുള്ള സി. മാർഗരറ്റ്, സി. റജിനറ്റ്, കെനിയയിൽ നിന്നുള്ള സി. ജൂഡിത്ത് ഇവരെക്കൂടാതെ യമനിൽ നിന്നും, എത്യോപ്യായിൽ നിന്നുമുള്ള ജോലിക്കാരും, വൃദ്ധസദനത്തിലെ സഹായികളായിട്ടുള്ളവരേയുമാണ് ഭീകരൻ തോക്കിനിരയാക്കിയത്.

ആദ്യം കൊല്ലപ്പെട്ടത് വൃദ്ധസദനത്തിന്റെ കാവൽക്കാരനും, ഡ്രൈവറുമാണ്. ഭീകരരുടെ സാന്നിദ്ധ്യത്തെക്കുറിച്ച് സിസ്റ്റേഴ്സിനു മുന്നറിയിപ്പു കൊടുക്കാൻ മുതിർന്ന എത്യോപ്യക്കാരായ അഞ്ചു സഹായികളെ മരത്തിൽ കെട്ടിയിട്ടതിനുശേഷം തലയിൽ വെടിവച്ചു കൊലപ്പെടുത്തുകയായിരുന്നു. “ഞങ്ങളുടെ സിസ്റ്റേഴ്സിനെ കൊല്ലരുതേ” എന്നു അലറിക്കരഞ്ഞ ദീർഘനാളായി സിസ്റ്റേഴ്സിനൊപ്പം അടുക്കളയിൽ ജോലിചെയ്തിരുന്ന നാലു സ്ത്രീകളേയും ഭീകരൻ കൊന്നു.

### മുറിവു ഗൗനിക്കാതെ യുദ്ധം ചെയ്യാൻ പഠിപ്പിച്ച പ്രാർത്ഥന

മദർ തെരേസ എല്ലാ സിസ്റ്റേഴ്സിനെയും തങ്ങളുടെ ദിവസത്തിന്റെ പ്രവർത്തനം വി. ഇഗ്നേഷ്യസ് ലയോളയുടെ ഒരു മനോഹരപ്രാർത്ഥനയാൽ ആരംഭിക്കണമെന്ന് പഠിപ്പിച്ചിരുന്നു. ആ പ്രാർത്ഥന ഇപ്രകാരമായിരുന്നു.



"കർത്താവേ, ഉദാര മതിയാവാൻ എന്നെ പഠിപ്പിക്കേണമെ. നീ അർഹിക്കുന്ന വിധത്തിൽ നിന്നെ സ്നേഹിക്കാനും; നഷ്ടം നോക്കാതെ നല്കുവാനും; മുറിവു ഗൗനിക്കാതെ യുദ്ധം ചെയ്യുവാനും, വിശ്രമം അന്വേഷിക്കാതെ അധ്വാനിക്കുവാനും; പ്രതിഫലം പ്രതീക്ഷിക്കാതെ പണിയെടുക്കുവാനും എന്നെ അനുഗ്രഹിക്കണമേ''. പതിവു പോലെ പ്രാർത്ഥനയും, വി. കുർബാനയും, പ്രഭാതഭക്ഷണവുമൊക്കെയായിട്ടാണ് 80 പേർ താമസിക്കുന്ന ഉപവി സന്യാസിനിമാരുടെ വൃദ്ധസദനത്തിന്റെ പ്രവർത്തനം മാർച്ച് 4-ാം തീയതിയും തുടങ്ങിയത്.

വൃദ്ധരും, നിരാലംബരുമായ ആളുകളെ നിസ്വാർത്ഥമായി പരിചരിക്കുന്ന ആ സ്ഥാപനത്തിൽ രാവിലെ 8.30 മണിമുതൽ ഏകദേശം ഒന്നര മണിക്കൂർനേരം ഭീകരതയുടെ വിളയാട്ടമായിരുന്നു. സംഭവം നടന്ന് രണ്ടു മണിക്കൂറിനുശേഷം പോലീസ് അവിടെയെത്തുമ്പോൾ പതിനാറു ശവശരീരങ്ങൾ, കൈകൾ ബന്ധിച്ച്, തല തകർന്ന് ചിന്നിച്ചിതറിയ അവസ്ഥയിലായിരുന്നു.

### ജീവിക്കുന്ന സാക്ഷ്യവുമായി സി. സാലി

കേരളത്തിൽ നിന്നുള്ള സി. സാലിയായിരുന്നു ആ ഭവനത്തിന്റെ പ്രധാന ചുമതലക്കാരി. ലോകത്തോടു ഈ കഥനകഥ പറയാൻ വേണ്ടി അഞ്ചു പേരിൽ അവശേഷിച്ചിരിക്കുന്ന ഏക വ്യക്തി. ഫ്രിഡ്ജിനടുത്തുള്ള കതകിന്റെ മറവിൽ ഒളിച്ചിരുന്നാണ് സിസ്റ്റർ രക്ഷപ്പെട്ടത്. മൂന്നു പ്രാവശ്യം സിസ്റ്ററിനെ അന്വേഷിച്ച് ഭീകരർ ആ മുറിയിൽ വന്നുവെന്ന് സി. സാലി സാക്ഷ്യപ്പെടുത്തുന്നു. പിന്നീട്, അവിടുത്തെ അന്തേവാസികളെ അനാഥരാക്കിയിട്ട് എങ്ങും പോകില്ലെന്ന് നിർബന്ധം പിടിച്ച സി. സാലിയെ വളരെ ആയാസപ്പെട്ടാണ് അധികാരികൾ സുരക്ഷിതസ്ഥാനത്തേയ്ക്ക് മാറ്റിയത്. "തങ്ങളെ ഉപേക്ഷിച്ചുപോകരുതേ" എന്നു കണ്ണീരോടെ കരയുന്ന ആളുകളെ മറന്നിട്ടു പോകാൻ സിസ്റ്ററിനു വൈമനസ്യമായിരുന്നു. എന്നാൽ അഞ്ചു സിസ്റ്റേഴ്സാണ് അവിടെ ഉണ്ടായിരുന്നതെന്ന് അറിവുള്ള ഭീകരർ അവശേഷിച്ച് ആളിനെത്തേടിയെത്തുമെന്ന് അധികാരികൾക്കുറപ്പുണ്ടായിരുന്നു. സി. സാലി തന്റെ അടുത്ത സുഹൃത്തായ സി. റിയോയ്ക്ക് എഴുതി: "ഞാൻ വളരെ ദുഃഖിതയാണ്. എന്റെ സഹോദരിമാരോടൊത്ത് മരിച്ച് ദൈവത്തോടൊത്തായിരിക്കുന്നതായിരുന്നു എനിക്ക് കൂടുതൽ ഇഷ്ടം".

### ഫാ. റ്റോം ഉഴുന്നാലിന്റെ സാക്ഷ്യം

കേരളത്തിൽ നിന്നു തന്നെയുള്ള ഫാ. റ്റോം ഉഴുന്നാലിൽ തന്റെ ദേവാലയം ഭീകരർ നശിപ്പിച്ചതിനുശേഷം ഈ ഭവനത്തിൽ സേവനം അനുഷ്ഠിച്ചുകൊണ്ടു ജീവിക്കുകയായിരുന്നു. ബാംഗ്ലൂർ പ്രോവിൻസിൽ നിന്നുള്ള സലേഷ്യൻ വൈദികനായിരുന്നു അദ്ദേഹം. ഭീകരരുടെ സാന്നിദ്ധ്യം മനസിലാക്കിയപ്പോൾ, ഒളിച്ചോടുന്നതിനു പകരം അദ്ദേഹം നേരെ ചാപ്പലിൽ പോയി സക്രാരിയിൽ സൂക്ഷിച്ചിരുന്ന വി. കുർബാന മുഴുവൻ ഭക്ഷിച്ചു. ഒരു കാരണവശാലും കർത്താവിന്റെ തിരുശരീരത്തെ നശിപ്പിക്കാൻ ഭീകരർക്കു അവസരം ഉണ്ടാകാതിരിക്കുന്നതിനു വേണ്ടിയായിരുന്നു ഇത്. എന്നാൽ പള്ളിയിലെ അൾത്താരയും, സക്രാരിയും, കുരിശിതരൂപവുമെല്ലാം അവർ നശിപ്പിച്ചു. ഫാ. ഉഴുന്നാലിനെ അവർ ബന്ധിയാക്കി കൊണ്ടുപോവുകയും ചെയ്തു. ഇതുവരേയും അദ്ദേഹം എവിടെയാണെന്ന് ആർക്കുമറിയില്ല.

### മരണത്തെ ഭയക്കാത്ത സ്നേഹത്തിന്റെ മാലാഖമാർ

മദർ തെരേസ ആരംഭിച്ച ഉപവിയുടെ സന്യാസിനിമാർ 1973-മുതൽ യമനിൽ സേവനം അനുഷ്ഠിക്കുന്നു. അവിടുത്തെ മുസ്ലീം ഭരണാധികാരികൾ തന്നെയൊണ് ഇവരെ അവിടേയ്ക്കു ക്ഷണിച്ചതും ആവശ്യമായ എല്ലാ സഹായങ്ങളും ചെയ്തുകൊടുത്തതും. എന്നാൽ ഈ സിസ്റ്റേഴ്സിന് യമനിൽ രക്തസാക്ഷിത്വം ആദ്യത്തെ അനുഭവമല്ല. 1998-ൽ ഇന്ത്യക്കാരായ സി. ലിലിയയും, സി. അനറ്റയും, ഫിലിപ്പീൻസുകാരിയായ സി. മിഷേലും അതിദാരു

ണമായി കൊല ചെയ്യപ്പെട്ടിട്ടുണ്ട്. ഈ സഹോദരിമാർ തുടർന്നും അവിടെ സേവനം ചെയ്തത് തങ്ങൾക്കും രക്തസാക്ഷിത്വം വരിക്കേണ്ടിവരുമെന്ന് അറിഞ്ഞുകൊണ്ടുതന്നെയാണ്. യെമനിലെ വിശേഷാൽ സാഹചര്യം കണക്കിലെടുത്ത് അവിടുത്തെ ഭവനം നിർത്തലാക്കുക എന്ന ലക്ഷ്യത്തോടെ എത്ര പേർ അവിടെ ജോലി ചെയ്യാൻ സന്നദ്ധരാണെന്ന് ആരാഞ്ഞപ്പോൾ ഏകദേശം നൂറിലധികം സിസ്റ്റേഴ്സ് കൈയുയർത്തി എന്നാണ് കൽക്കത്തയിലെ ഒരു വൈദികൻ സാക്ഷ്യപ്പെടുത്തിയത്. വി. ജോൺ പോൾ രണ്ടാമൻ മാർപാപ്പ മദർ തെരേസയെ വിശേഷിപ്പിച്ചത് "ഭയമില്ലാത്ത, സ്നേഹത്തിന്റെ സന്ദേശക" എന്നാണ്. അതുതന്നെ യമനിലെ രക്തസാക്ഷികളായ സിസ്റ്റേഴ്സിനെക്കുറിച്ചും നമുക്കു പറയാവുന്നതാണ്.

**മതപീഢനത്തിന്റെ തുടർക്കഥ**

നമ്മുടെ ഈ സിസ്റ്റേഴ്സിന്റെ സാക്ഷ്യജീവിതത്തോടു ചേർത്തു വായിക്കേണ്ടതാണ് നിരന്തര പീഢനത്തിരയാകുന്ന സിറിയയിലെയും, ഇറാക്കിലെയും, ആഫ്രിക്കയിലെയും, മറ്റെല്ലായിടത്തെയും ക്രിസ്തീയ വിശ്വാസികളുടെ കഥ. ഇങ്ങനെയുള്ള പ്രവർത്തനങ്ങളെ ഫ്രാൻസിസ് മാർപാപ്പ വിശേഷിപ്പിക്കുന്നത് "പൈശാചിക പ്രവർത്തി" എന്നാണ്. യൂറോപ്യൻ യൂണിയനും, അമേരിക്കയും അടുത്ത കാലത്ത് "വംശവിച്ഛേദം" (genocide) എന്നാണ് ഈ പീഢനത്തെ വിളിച്ചിരിക്കുന്നത്.

എന്നാൽ എല്ലാം ഉപേക്ഷിച്ചു ഇറങ്ങിയോടുമ്പോഴും ആർക്കും അടിയറ വയ്ക്കാത്ത, ഒരിക്കലും ഉപേക്ഷിക്കാത്ത അവരുടെ വിശ്വാസ ജീവിതം നമുക്കു മാതൃകയും, പ്രചോദനവും, വെല്ലുവിളിയുമാണ്. തോക്കെടുത്തു മറ്റുള്ളവരെ ഇല്ലായ്മ ചെയ്യുന്നവരുടെ കരങ്ങളേക്കാൾ എത്രയോ മനോഹരമാണ് വേദനിക്കുന്നവരുടെയും, ആരുമില്ലാത്തവരുടെയും കണ്ണീരൊപ്പുന്ന ഉപവിയുടെ സന്ന്യാസിനിമാരുടെ വിശുദ്ധ കരങ്ങൾ. ക്രൂരതയുടെ പ്രതിരൂപങ്ങളായ ഭീകരരുടെ പൈശാചിക മുഖങ്ങളേക്കാൾ നമ്മുടെ മുമ്പിൽ തെളിഞ്ഞുനില്ക്കുന്നത് കർത്താവിന്റെ മണവാട്ടിമാരായ സ്നേഹത്തിന്റെ ഈ മാലാഖമാരുടെ സുന്ദരമുഖങ്ങളാണ്. മരിച്ചാലും ജീവിക്കുന്ന അവരുടെ മാദ്ധ്യസ്ഥം വിശ്വാസ ചാഞ്ചല്യമില്ലാതെ ജീവിക്കാൻ നമുക്കും പ്രചോദനമാവട്ടെ.

**രക്തസാക്ഷികളുടെ ചുടുനിണത്താൽ പണിതുയർത്തപ്പെട്ട സഭ**

സഭയുടെ വിശുദ്ധരുടെ ഗണത്തിൽ രക്തസാക്ഷികളുടെ സ്ഥാനം വളരെ വലുതാണ്. സ്വാതന്ത്ര്യത്തിന്റെ ജീവശ്വാസം ലഭിച്ച നാലാം നൂറ്റാണ്ടിലെ സഭ ആദ്യം ചെയ്ത കർമ്മങ്ങളിലൊന്ന് അതുവരെയുണ്ടായിരുന്ന രക്തസാക്ഷികളുടെ പട്ടിക തയ്യാറാക്കി അനുദിന പ്രാർത്ഥനയോടൊപ്പം



അവരെ അനുസ്മരിക്കുകയായിരുന്നു. "രക്തസാക്ഷികളുടെ ചുടുനിണത്തിൽ പണിതുയർത്തപ്പെട്ട" സഭയുടെ ഭാഗമാണെന്നും, അവരെപ്പോലെ അനുദിന ജീവിതത്തിൽ ക്രിസ്തുവിനെ വീരോചിതമായി സാക്ഷിക്കേണ്ടവരാണു തങ്ങളെന്നും അവർക്കും ബോധ്യമുണ്ടായിരുന്നു.

സഭാചരിത്രത്തിലെ ആദ്യ മൂന്നു നൂറ്റാണ്ടുകളിൽ രക്തസാക്ഷികളാകാൻ തയ്യാറായവർക്കു മാത്രമേ ക്രിസ്ത്യാനിയായിരിക്കുവാൻ സാധിക്കുമായിരുന്നുള്ളൂ. സാക്ഷ്യജീവിതമെന്നാൽ അവരെ സംബന്ധിച്ചു രക്തസാക്ഷിത്വമായിരുന്നു. സ്വന്തം ജീവൻ നല്കി ക്രിസ്തു സ്നേഹം പ്രകടിപ്പിക്കുന്ന വിശ്വാസികൾ സഭയിൽ എല്ലാക്കാലത്തും ഉണ്ടായിരുന്നു. 20-ാം നൂറ്റാണ്ടാണ് സഭാചരിത്രത്തിൽ ഏറ്റവും അധികം രക്തസാക്ഷികളെ സൃഷ്ടിച്ചിരിക്കുന്നത്. എന്നാൽ 21-ാം നൂറ്റാണ്ട് ക്രിസ്തീയ മത പീഢനത്തിന്റെ കാലഘട്ടമായി മാറിക്കൊണ്ടിരിക്കയാണ്.

പീഢനത്തിനിരയാകുന്ന ക്രിസ്തീയ സഹോദരങ്ങളുമായിട്ടുള്ള ഐക്യദാർഢ്യം നമ്മുടെ വിശ്വാസജീവിതത്തിന്റെ കടമകളിൽ പ്രധാനപ്പെട്ടതാണ്. ഒരു പക്ഷേ ആദിമക്രൈസ്തവ സഭയിലേതെന്നതുപോലെ നമ്മുടെ അനുദിനപ്രാർത്ഥനകളിലും ഇവരുടെ നാമം ചൊല്ലി പ്രാർത്ഥിക്കണ്ടിയിരിക്കുന്നു. അങ്ങനെ ഇവരുടെ സാക്ഷ്യജീവിതം നമ്മുടെ വിശ്വാസജീവിതത്തെ പ്രോജ്വലിപ്പിക്കട്ടെ.




8

# മദ്യാസക്തി - കാരണങ്ങൾ

**പ്രൊഫ. ജോർജ് ജോസഫ് കൊച്ചുപുരയ്ക്കൽ**
**ഡോ. ജോജുജോൺ വടക്കേടത്ത**

മദ്യപാനം ഒരു സാമൂഹ്യതിന്മയാണ്. ഒരിക്കലുള്ള ഉപയോഗം പോലും അനേകരെ മദ്യത്തിന് അടിമകളാക്കി തീർക്കുന്നു. വേൾഡ് ഹെൽത്ത് ഓർഗനൈസേഷന്റെ (WHO) കണക്കുപ്രകാരം, ലോകത്ത് 2010-ൽ 200 കോടി ജനങ്ങൾ മദ്യം കുടിക്കുന്നവരോ, മദ്യാസക്തരോ ആയി ഉണ്ട്. കേരള സർക്കാർ കണക്കനുസരിച്ച് 2010-ൽ ഓരോ ദിവസവും കേരളത്തിൽ 40 കോടി രൂപയുടെ മദ്യം വിറ്റഴിക്കപ്പെട്ടു; ഈ വർഷം 14400 കോടി രൂപയുടെ മദ്യമാണ് ചിലവഴിക്കപ്പെട്ടത്. കേരള സംസ്ഥാനത്തെ മാത്രമായി കണക്കാക്കിയാൽ, കേരളത്തിന് ലോകത്തിലെ മദ്യ ഉപയോഗത്തിൽ ഇരുപത്തിയാറാം സ്ഥാനമാണുള്ളത്. എന്തുകൊണ്ട് ഇത്രയധികം ആളുകൾ ലഹരിക്കടിമപ്പെടുന്നു? കുടിക്കാൻ ഓരോരുത്തർക്കും ഓരോരോ കാരണങ്ങളുണ്ട്. മദ്യാസക്തിയുടെ കാരണങ്ങൾ ഈ ലക്കത്തിൽ പരിശോധിക്കാം.

അടിസ്ഥാനപരമായി മദ്യാസക്തിയുടെ കാരണങ്ങളെ രണ്ടായി തിരിക്കാം. **പാരമ്പര്യ ഘടകങ്ങളും (Genetical Factors) സാഹചര്യങ്ങളും (Environmental Factors).**

**1. പാരമ്പര്യഘടകങ്ങൾ (Genetical Factors)**

മദ്യാസക്തരിൽ ഭൂരിഭാഗത്തിനും, മദ്യാസക്തി പാരമ്പര്യമായി വന്നുചേരുന്ന സ്വഭാവ വൈകല്യമാണ്. ഇവർ ലഹരി ആസ്വദിക്കാനായി കുടിക്കുന്നു. അതിനാൽതന്നെ ഈ ബന്ധനത്തിൽ നിന്ന് മോചനം പ്രാപിക്കുക താരതമ്യേന ബുദ്ധിമുട്ടാണ്. മദ്യപാനികളായ മാതാപിതാക്കളിലൂടെ, തലമുറ തലമുറയായി കൈമാറ്റം ചെയ്യപ്പെടുന്ന ഈ വിപത്തിനെ അവർ ഗൗരവമായി എടുക്കാറില്ല.

**2. സാഹചര്യങ്ങളുടെ പ്രേരണ (Environmental Factors)**

മദ്യാസക്തരിലെ ഒരു വിഭാഗം, സാഹചര്യങ്ങളുടെ പ്രേരണ മൂലം അങ്ങനെ ആയിത്തീരുന്നതാണ്. ഇവരെ മദ്യാസക്തിയിൽ മോചിപ്പിക്കുക താരതമ്യേന എളുപ്പമാണ്. മദ്യപാനത്തിലേയ്ക്കും തുടർന്ന് മദ്യാസക്തിയിലേക്കും നയിക്കുന്ന ഇത്തരം സാഹചര്യങ്ങൾ പരിശോധിക്കാം.



**a) ജിജ്ഞാസയും പരീക്ഷണവും**

ജന്മനാ കുട്ടികൾക്ക് എന്ത് കണ്ടാലും പരീക്ഷിച്ച് നോക്കാൻ ഒരു വാസനയുണ്ട്. ചുറ്റുപാടും കാണുന്ന കാര്യങ്ങൾ എന്താണെന്നറിയാൻ ദൈവദത്തമായ ജിജ്ഞാസയുമുണ്ട്. ഒരു പരീക്ഷണത്തിന് വേണ്ടിയോ, വെറുതെ ഒരു രസത്തിനോ, ലഹരിയെന്താണെന്നറിയുന്നതിനുവേണ്ടിയോ ഉപയോഗിച്ചു തുടങ്ങുന്നവർ ക്രമേണ ലഹരിക്കടിമപ്പെടുന്നു.

**b) ആവശ്യത്തിലധികം സമ്പത്ത്**

സാമ്പത്തികമായി ഉയർന്നവർക്കും വിദേശത്ത് ജോലി ചെയ്യുന്നവരുടെ മക്കൾക്കും ആവശ്യത്തിലധികം പണം കൈവശം വരുന്നു. കൂട്ടുകാരുടെ പ്രേരണ കൂടെയാകുമ്പോൾ കുട്ടികൾ പെട്ടെന്ന് ദുഃശ്ശീലങ്ങൾക്ക് അടിമയായി മാറുന്നു.

**c) മദ്യത്തിന്റെ ആകർഷണീയതയും ലഭ്യതയും**

ഉന്നതമായ ജീവിതനിലവാരത്തിന്റെ അടയാളമായി മദ്യം ഇന്നവതരിപ്പിക്കപ്പെടുന്നു. വളരെ ആകർഷണീയമായ പരസ്യങ്ങളിൽ സമൂഹത്തിൽ ഉയർന്ന സ്ഥാനവും അംഗീകാരവുമുള്ള ആളുകൾ തന്നെ പ്രത്യക്ഷപ്പെടുമ്പോൾ കുട്ടികൾക്ക് വലിയ

ഒരു ആകർഷണവും അനുകരണഭ്രമവും വന്നുചേരുന്നു. ഇതോടൊപ്പം മദ്യത്തിന്റെ ലഭ്യതയും ഒരു കാരണം തന്നെയാണ്.

**d) മദ്യത്തെപ്പറ്റിയുള്ള തെറ്റിദ്ധാരണ**

മദ്യം എല്ലാ പ്രശ്നങ്ങൾക്കും ഉള്ള 'ഒറ്റമൂലി' എന്ന ഒരു തെറ്റിദ്ധാരണ ജനമനസ്സുകളിൽ എങ്ങനെയോ കടന്നുകൂടിയിട്ടുണ്ട്. ഏദൻതോട്ടത്തിൽ ഹൗവ്വ നേരിട്ട പ്രലോഭനത്തിന് സമാനമായ പ്രലോഭനമാണ് മദ്യാസക്തൻ നേരിടുന്നത്. 'വിലക്കപ്പെട്ട കനി' കഴിച്ചാൽ കണ്ണുകൾ തുറക്കപ്പെടുമെന്നും, ദൈവത്തെപ്പോലെ ആകുമെന്നും വിശ്വസിച്ച് പഴം കഴിച്ച ഹൗവ്വയും ആദവും ഏദൻതോട്ടത്തിൽ നിന്നു തന്നെ പുറത്താക്കപ്പെട്ടു. മദ്യം ഒരു പോഷകവസ്തുവാണെന്നും, മദ്യം മരുന്നാണെന്നും, അത് ഒരു വ്യക്തിയുടെ ലൈംഗികശേഷി വർദ്ധിപ്പിക്കുമെന്നും, ധൈര്യം തരുമെന്നും എല്ലാ പ്രശ്നങ്ങൾക്കുമുള്ള ഒറ്റമൂലിയാണെന്നും ഉറങ്ങാൻ നല്ലതാണെന്നും, കൂടുതൽ ജോലിചെയ്യാൻ കരുത്തുപകരുമെന്നും, സാമ്പത്തിക പരാജയം മാറ്റാൻ മദ്യം അത്യുത്തമമാണെന്നും മറ്റുമുള്ള മിഥ്യാബോധം മദ്യപാനിയുടെ മനസ്സിൽ പിശാച് നല്കിയിട്ടുണ്ട്. കൂടാതെ, ആണായാൽ കുടിക്കണമെന്നും, കുടിക്കാത്തവൻ 'കൺട്രി'യാണെന്നും, വിരുന്നുകാർക്ക് മദ്യം വിളമ്പിയില്ലെങ്കിൽ ചീത്തപ്പേരുണ്ടാകുമെന്നും, കുടിച്ചാൽ സ്റ്റാറ്റസ് കിട്ടുമെന്നും, വല്ലപ്പോഴും 'കമ്പിനി' കൂടി കുടിക്കുന്നത് തെറ്റല്ലെന്നും ഉള്ള തെറ്റിദ്ധാരണ സമൂഹത്തിൽ പടർന്നിട്ടുണ്ട്. ഇത് ആളുകളെ സ്വാധീനിക്കുന്നു. ഈ 'വിലക്കപ്പെട്ട കനി' കുടിച്ചവരെല്ലാം സ്വയം ജീവിതത്തിനു വെളിയിലാകുന്നു.

**e) മനസ്സിന്റെ പ്രേരണ**

ഒരു വ്യക്തി ആരോഗ്യകരമായ ജിവിതം നയിക്കണമെങ്കിൽ ആരോഗ്യകരമായ ഒരു മനസ്സുണ്ടാവണം. ചില വ്യക്തികളിൽ, അമ്മയുടെ ഗർഭപാത്രം മുതൽ ജനനം, ബാല്യം, കൗമാരം, യുവത്വം മുതൽ ഇന്നുവരെ അവർ നേരിട്ട ദുരനുഭവങ്ങളെല്ലാം മനസ്സിൽ മുറിവുകളായി മാറുന്നു. ചിലരുടെ പ്രവർത്തികളിലൂടെയും വാക്കുകളിലൂടെയും സംഭവങ്ങളിലൂടെയും സാഹചര്യങ്ങളിലൂടെയും, ഓർമ്മകളിലൂടെയും മറ്റും മനസ്സിനു മുറിവേൽക്കാം. ആന്തരിക സൗഖ്യം ലഭിച്ചില്ലെങ്കിൽ ഈ മുറിവേറ്റ സംഭവങ്ങളെല്ലാം അവരുടെ മനസ്സിൽ മായാതെ നിലനില്ക്കുകയും മനസ്സിന്റെ വൃണങ്ങളായി മാറുകയും ചെയ്യും. മുറിവേറ്റ വ്യക്തികൾക്ക് അകാരണകോപം, അകാരണഭയം, അമിതദുഃഖം, നിരാശ, കുറ്റബോധം, ഏകാന്തത, ആത്മഹത്യാപ്രവണത, അപകർഷതാബോധം, ജഡികാസക്തി എന്നീ ലക്ഷണങ്ങൾ കാണപ്പെടുന്നു. ഇങ്ങനെ അസ്വസ്ഥമായ മനസ്സുള്ളവർ അതിൽനിന്ന് മോചനം പ്രാപിക്കാനായി ലഹരി വസ്തുക്കളെ അഭയം പ്രാപിക്കുന്നു.

ചില വ്യക്തികൾ അവരുടെ ജീവിതത്തിൽ പരാജയങ്ങൾ ഉണ്ടാകുമ്പോൾ ദൈവത്തെ ആശ്രയിക്കുന്നതിനും പകരം മദ്യത്തിലേയ്ക്കു തിരിയുന്നു. എന്നാൽ എല്ലാ ദുരന്തവും ദൈവം അറിയുന്നു; അവിടുന്നനുവദിക്കുന്നു. സഹനങ്ങളുണ്ടാകുമ്പോൾ, അവർ ദൈവത്തിലേയ്ക്ക് തിരിയണമെന്ന് അവിടുന്ന് ആഗ്രഹിക്കുകയും ചെയ്യുന്നു. ദുരന്തങ്ങൾ വരുമ്പോഴും ദൈവത്തിലേയ്ക്കു തിരിയാതെ, മദ്യത്തിലും ലോകസുഖങ്ങളിലും മുഴുകുന്നത്, മരിക്കുന്നതുവരെ ക്ഷമിക്കപ്പെടാത്ത അകൃത്യം എന്ന് വചനം പറയുന്നു.

"അന്ന് സൈന്യങ്ങളുടെ കർത്താവ് വലിയ കരച്ചിലും വിലാപവും ഉളവാക്കി. തല മുണ്ഡനം ചെയ്യുന്നതിനും ചാക്കുടുക്കുന്നതിനും അവിടുന്നിടയാക്കി. എന്നാൽ അവിടെ ആഹ്ളാദതിമിർപ്പ്! കാളകളെയും ആടുകളെയും കൊല്ലുന്നു. അവിടെ ഇറച്ചി തീറ്റിയും വീഞ്ഞുകുടിയും! നമുക്കു തിന്നുകുടിച്ചു മദിക്കാം, നാളെ നമ്മൾ മരിക്കും എന്നവർ പറയുന്നു. സൈന്യങ്ങളുടെ കർത്താവ് എന്റെ കാതിൽ മന്ത്രിച്ചു: നീ മരിക്കുന്നതുവരെ ഈ അകൃത്യം ക്ഷമിക്കപ്പെടുകയില്ല. സൈന്യങ്ങളുടെ കർത്താവാണ് ഇത് അരുളിചെയ്തിരിക്കുന്നത് (ഏശ. 22:12-14).

**f) 'തിക്കി' ന്റെ പ്രവർത്തനം ('THIQ')**

ഒരു വ്യക്തിയുടെ ശരീരത്തിൽ വച്ച് മദ്യം (ഈഥൈൽ ആൽക്കഹോൾ), അസറ്റാൾഡിഹൈഡായി (acetaldehyde) മാറുകയും, അസറ്റൾഡിഹൈഡ് അസറ്റിക്കാസിഡായി (acetic acid) മാറുകയും, അസറ്റിക്കാസിഡ്, കാർബൺ ഡൈ ഓക്സൈഡും ജലവുമായി ശരീരത്തിൽനിന്ന് പുറംതള്ളപ്പെടുകയും ചെയ്യുന്നു. ഈ പ്രക്രിയ നടക്കുന്നത് കരളിലാണ്. എന്നാൽ അസറ്റാൾഡിഹൈഡിൽ ഒരംശം അയാളുടെ തലച്ചോറിലെത്തപ്പെടുകയും ടെട്രാഹെഡ്രോ ഐസോക്യുനോളിൻ (Tetra hydro Isoquinoline - 'THIQ') ആയി മാറുകയും ചെയ്യുന്നു. ഒരിക്കൽ ഉത്പാദിക്കപ്പെടുന്ന 'തിക്ക്' തലച്ചോറിൽ അനേകവർഷം നിലനിൽക്കുകയും ഒരു മയക്കുമരുന്നിനെപ്പോലെ പ്രവർത്തിച്ച് നിരന്തരം മദ്യപിക്കാൻ പ്രേരിപ്പിക്കുകയും ചെയ്യും. ഈ പ്രേരണയെ അതിജീവിക്കുക ദു:ഷ്കരമാണ്. അതിനാൽ ഒരിക്കലും മദ്യം രുചിച്ചുനോക്കുകയില്ല എന്ന് തീരുമാനിക്കാം. 'THIQ' മനുഷ്യനെ മാത്രമല്ല, മൃഗങ്ങളെയും മദ്യാസക്തിക്കടിമപ്പെടുത്തുന്നു. സാധാരണ എലികൾ മദ്യം കഴിക്കാൻ ഇഷ്ടപ്പെടുന്നില്ല. എന്നാൽ എലിയുടെ തലച്ചോറിലേയ്ക്ക് 'THIQ' കടത്തിവിട്ടാൽ എലി വെള്ളത്തെക്കാൾ മദ്യം കുടിക്കാനാണ് ഇഷ്ടപ്പെടുന്നത് എന്ന് പഠനങ്ങൾ തെളിയിക്കുന്നു.

മദ്യാസക്തർ, മനസ്സിനും ശരീരത്തിനും ആത്മാവിനും രോഗം ബാധിച്ചവരാണ്. അവർ സുബോധം






ബിനു കണ്ണന്താനം

# ആരാണ് ഉത്തമ അദ്ധ്യാപകൻ?

കുട്ടികളുടെ മനസ്സിന്റെ ഉള്ളിന്റെ ഉള്ളിൽ എന്നും പൂത്തുലയുന്ന മനോഹര പുഷ്പങ്ങളാകുന്ന ഓർമ്മകളും, ചിന്തകളും നിറയ്ക്കുവാൻ അദ്ധ്യാപകനു സാധിക്കണം. അല്ലാതെ അവരുടെ മനസ്സിൽ വിദ്വേഷത്തിന്റെയും, പകയുടെയും, അവഹേളനത്തിന്റെയും കാരിരുമ്പാണികൾ നറച്ചു കയറ്റുന്നവരാകരുത്. ഇന്നത്തെ ഭൂരിപക്ഷം അദ്ധ്യാപകരുടെ മുമ്പിലും രണ്ടു തരം വിദ്യാർത്ഥികളെ ഉള്ളൂ പഠിക്കുന്ന കുട്ടി, പഠിക്കാത്ത കുട്ടി. അദ്ധ്യാപകൻ ആചാര്യനായി, ഗുരുവായി മാറണം. തന്റെ ക്ലാസിൽ ഒരു കുട്ടി പ്രശ്നമുണ്ടാക്കിയാൽ അവന്റെ പ്രശ്നം എന്താണെന്ന് മനസ്സിലാക്കുവാൻ ശ്രമിക്കണം. പല കുടുംബവും നിരവധിയാർന്ന പ്രശ്നങ്ങളാൽ ഇന്ന് നീറിപ്പുകയുകയാണ്. ഈ കുടുംബ പശ്ചാത്തലത്തിൽ നിന്നും മുറിവേറ്റ ഹൃദയവുമായി വരുന്ന കുട്ടികൾ അതിന്റെ പ്രതിഫലനം ക്ലാസുകളിലും അവരുടെ പ്രവൃത്തികളിലും പ്രകടിപ്പിച്ചേക്കാം. ഇതു പലപ്പോഴും മനപൂർവ്വമല്ല മറിച്ച്, ഇവരുടെ മാനസ്സിക സംഘർഷത്തിൽ നിന്ന് ഉടലെടുക്കുന്ന ഒരു പ്രതിഭാസമായി കണ്ട് അവന്റെ പ്രശ്നങ്ങൾക്ക് ഒരു കൈത്താങ്ങാകുവാൻ അദ്ധ്യാപകർക്ക് സാധിക്കണം. അല്ലാതെ ക്ലാസിൽ എഴുന്നേൽപ്പിച്ചു നിർത്തി ചോദ്യം ചെയ്യലും സ്റ്റാഫ് റൂമിൽ കൊണ്ടുപോയി വിചാരണയുമാണ് ചെയ്യുന്നതെങ്കിൽ ആ കുട്ടിയുടെ കുഞ്ഞുമനസ്സിൽ വിദ്വേഷത്തിന്റെ ആണി തറയ്ക്കുകയാണ് ചെയ്യുന്നത്. ഓരോ കുട്ടിയും ഓരോ "ഡൈമണ്ട്" ആണ്. ഇവയെ എങ്ങനെ പോളിഷ് ചെയ്തെടുക്കുന്നുവോ അതിനനുസരിച്ച് ശോഭ കൂടിയും കുറഞ്ഞുമിരിക്കും.

വിദ്യാലയം ത്രിവേണി സംഗമമാകണം. അദ്ധ്യാപകനാകുന്ന ഗംഗയും വിദ്യാർത്ഥിയാകുന്ന യമുനയും മാതാപിതാക്കളാകുന്ന സരസ്വതിയും ഒത്തു ചേരുന്നതാകണം വിദ്യാലയം. ചൂരൽ ചുരുട്ടിയോ, കണ്ണുരുട്ടിയോ അല്ല അദ്ധ്യാപകൻ കുട്ടികളുടെ മനസ്സിൽ സ്ഥാനം പിടിച്ചെടുക്കേണ്ടത്. മറിച്ച് അറിവിന്റെ മഹാപ്രഭാവമാകണം. പാഠ്യഭാഗങ്ങൾ ആഴത്തിൽ പഠിച്ച് പെലിക്കൻ പക്ഷി ചെയ്യുന്നതുപോലെ ചവച്ചരച്ച് പാതി ദഹിപ്പിച്ചു വേണം കുട്ടികൾക്കു പകർന്നു കൊടുക്കുവാൻ. ഇങ്ങനെയുള്ള അദ്ധ്യാപകരെ

---

നഷ്ടപ്പെട്ടവർ. എന്തൊക്കെയോ മറക്കാനും മറയ്ക്കാനും ഉള്ളവർ. അവർ ഒറ്റപ്പെട്ടവർ, ആരും മനസ്സിലാക്കാത്തവർ, എല്ലാവരും കുറ്റപ്പെടുത്തുന്നവർ. അവർ എല്ലാവരാലും വെറുക്കപ്പെട്ടവർ എന്നാൽ ദൈവം സ്നേഷീക്കുന്നവർ. ദൈവവചനം ലഭിക്കാത്തതു മൂലമുള്ള വിശപ്പും ദാഹവും മൂലം അവർ അജ്ഞരായി അടിമത്തത്തിൽ കഴിയുന്നു എന്ന് ഏശയ്യാ പ്രവാചകനിലൂടെ പരിശുദ്ധാത്മാവ് അരുളിചെയ്യുന്നു. "എന്റെ ജനം അജ്ഞത മൂലം അടിമത്തത്തിലേയ്ക്കു നീങ്ങുന്നു. അവരുടെ പ്രഭുക്കന്മാർ വിശപ്പുകൊണ്ടു മരിക്കുകയും അനേകർ ദാഹാർത്തരായി കഴിയുകയും ചെയ്യുന്നു" (ഏശ. 5:13). സ്വന്തം ശക്തിയിൽ ആശ്രയിക്കാതെ ദൈവത്തെ ആശ്രയിച്ചാൽ ആസക്തിയിൽനിന്ന് വേഗം സുഖം പ്രാപിക്കാം. "കർത്താവിൽ ആശ്രയിക്കുന്നവൻ അനുഗൃഹീതൻ; അവന്റെ പ്രത്യാശ അവിടുന്നുതന്നെ. അവൻ ആറ്റുതീരത്തു നട്ട മരം പോലെയാണ്. അത് വെള്ളത്തിലേക്ക് വേരൂന്നിയിരിക്കുന്നു. അതു വേനൽക്കാലത്തെ ഭയപ്പെടുന്നില്ല. അതിന്റെ ഇലകൾ എന്നും പച്ചയാണ്; വരൾച്ചയുടെ കാലത്തും അതിന് ഉത്കണ്ഠയില്ല; അതു ഫലം നൽകിക്കൊണ്ടേയിരിക്കും (ജറെ. 17:7-8).

അടുത്ത ലക്കത്തിൽ :

ലഹരി വിമോചനം എങ്ങനെ സാധ്യമാകും?




കുട്ടികൾ അവരുടെ ജീവിത കാലമത്രയും ഉള്ളിന്റെ ഉള്ളിലിട്ട് താലോലിക്കും.

ഓരോ അദ്ധ്യാപകനും സ്വയം ഒരു ആത്മ പരിശോധന നടത്തണം ഒരു ടീച്ചർ എന്ന നിലയിൽ നിങ്ങൾ നിങ്ങൾക്ക് എത്ര മാർക്ക് കൊടുക്കുന്നുവെന്ന്. ഇതിന് പല രീതികളും തേടാം. അതിൽ ഒന്നു മാത്രം സൂചിപ്പിക്കട്ടെ. സ്കൂളിന് പുറത്ത് ദൂരെയുള്ള ഏതെങ്കിലും സ്ഥലത്തു വച്ച് നിങ്ങളുടെ ഒരു വിദ്യാർത്ഥി നിങ്ങളെ കാണുമ്പോൾ ടീച്ചറേ/സാറേ എന്നു വിളിച്ചു അടുത്തു വരാറുണ്ടോ? അതോ കാണാത്ത മട്ടിൽ പോവുകയാണോ ചെയ്യുന്നത്. കുട്ടികൾ നിങ്ങളുടെ അരികിൽ ഓടിയെത്തിയാൽ നിങ്ങൾക്ക് എ പ്ലസ് കിട്ടി. മറിച്ചായാൽ വെറും സി. എവിടെയാണ് പിഴവ് സംഭവിച്ചതെന്ന് മനസ്സിലാക്കി സ്വയം തിരുത്തുക. ഒരു വ്യക്തിയുടെ ഏറ്റവും വലിയ ബലഹീനത സ്വന്തം ബലഹീനത തിരിച്ചറിയാൻ സാധിക്കാത്തതാണ്. നാമൊക്കെ മറ്റുള്ളവരുടെ ബലഹീനതകൾ കണ്ടു പിടിക്കാൻ ബഹുമിടുക്കരാണ്. പക്ഷേ എപ്പോഴെങ്കിലും സ്വന്തം പോരായ്മകൾ തിരിച്ചറിയാൻ ശ്രമിച്ചിട്ടുണ്ടോ എന്ന് സ്വയം ആത്മ പരിശോധന നടത്തുക.

വല്ലപ്പോഴൊക്കെ സ്വയം പ്രേതമായി മാറി ദൂരെ മാറി നിന്ന് നമ്മുടെ പ്രവർത്തികളെ ഒന്നു നിരീക്ഷിക്കുക. പലപ്പോഴും തല്ലു കൊടുക്കുവാൻ തോന്നും. നമ്മുടെ പ്രവൃത്തികളെ നമുക്കുൾക്കൊള്ളാൻ സാധിക്കുന്നില്ലെങ്കിൽ പിന്നെ എങ്ങനെ മറ്റുള്ളവർ നമ്മേ സഹിക്കും. നാം മറ്റൊരാളോടു മോശമായി ഇടപെടുന്ന, പ്രവൃത്തിക്കുന്ന തരത്തിൽ അവർ നമ്മോടു പ്രവർത്തിച്ചാൽ നമുക്കത് എന്തു മാത്രം വിഷമം തരുമെന്ന് ചിന്തിച്ചു നോക്കുക.

പരീക്ഷയ്ക്ക് ഏറ്റവും കൂടുതൽ മാർക്കു വാങ്ങുന്നവർ മിടുക്കർ അല്ലാത്തവർ മണ്ടർ എന്ന കാഴ്ചപ്പാടാണ് ഭൂരിപക്ഷം അദ്ധ്യാപകർക്കും ഉള്ളത്. ഈ കാഴ്ചപ്പാടു മാറ്റണം. പ്രിയ അദ്ധ്യാപകരേ, ഇങ്ങനെ മിടുക്കൻ എന്ന് നിങ്ങൾ മുദ്രകുത്തിയ വിദ്യാർത്ഥികളെല്ലാം അവരുടെ ജീവിതത്തിൽ വിജയിച്ചിട്ടുണ്ടോ. ഒരു പക്ഷേ നിങ്ങൾ മണ്ടരെന്നും കഴിവില്ലാത്തവർ എന്നും എഴുതി തള്ളിയവരാകാം അതിൽ കൂടുതൽ ജീവിത വിജയം നേടിയവർ. സ്കൂൾ, കോളേജ് വിദ്യാഭ്യാസം കൊണ്ട് ഒരു വ്യക്തിയുടെ ജീവിത വിജയത്തിനാവശ്യമായ അറിവിന്റെ വെറും പതിനഞ്ച് ശതമാനം മാത്രമേ ലഭിക്കുന്നുള്ളൂ. ബാക്കി എൺപത്തിയഞ്ചു ശതമാനവും മറ്റു പല തലത്തിൽ നിന്നുമാണ് ലഭിക്കുന്നതെന്ന കാര്യം വിസ്മരിക്കരുത്.

ഓരോ കുട്ടികളിലും വ്യത്യസ്തമായ പല കഴിവുകളാണ് ഉള്ളത്. അത് മനസ്സിലാക്കി ആ വിത്ത് വളർന്ന് പന്തലിക്കുവാൻ അനുയോജ്യമായ മണ്ണിൽ പറിച്ചു നടുവാൻ അദ്ധ്യാപകർക്കും അതോടൊപ്പം മാതാപിതാക്കൾക്കും സാധിക്കണം.

"അമന്ത്ര മക്ഷരം നാസ്തി

നാസ്തി മൂല മനൗഷധം

അയോഗ്യ പുരുഷോ നാസ്തി

യോജന തന്ത്ര ദുർലഭ"

സംസ്കൃതത്തിലെ പ്രശസ്തമായ ഒരു ശ്ലോഘമാണിത്. ഇതിന്റെ അർത്ഥം മന്ത്രങ്ങൾക്കു പറ്റാത്ത അക്ഷരങ്ങളില്ല. ഔഷധത്തിനു പറ്റാത്ത സസ്യങ്ങളില്ല. കഴിവില്ലാത്ത ഒരു മനുഷ്യരുമില്ല. പക്ഷേ, ഇവയൊക്കെ യഥാവിധം കണ്ടെത്തി യോജിപ്പിക്കാൻ പറ്റുന്നവർ ദുർലഭം.

ഇവിടെയാണ് അദ്ധ്യാപകർ ഉണർന്നു പ്രവർത്തിക്കേണ്ടത്. തന്റെ മുമ്പിലിരിക്കുന്ന ഒരു കുട്ടിയേയും കണ്ടീഷൻ ചെയ്തെടുക്കുകയെന്ന മഹത്തായ ധർമ്മമാണ് ഓരോ അദ്ധ്യാപകരും ചെയ്യുന്നത്. പ്രിയ അദ്ധ്യാപകരേ, നിങ്ങളുടെ വാക്കുകൾകൊണ്ട്, പ്രവൃത്തികൊണ്ട് ഓരോ കുട്ടിയേയും നന്മയുടെ പാതയിലൂടെയും നയിക്കാം. അതുപോലെ, തിന്മയുടെ പാതയിലൂടെയും നയിക്കാം.

അദ്ധ്യാപകവൃത്തി ഒരു ഉപജീവന മാർഗ്ഗമായി കാണാതെ ലോകത്തിലെ ഏറ്റവും മഹനീയമായ സത്കർമ്മമായി കണ്ട് അതനുസരിച്ച് ഉയരുവാൻ ഓരോ അദ്ധ്യാപകർക്കും സാധിക്കണം.

കിഡ്സ്‌വേൾഡ്



ഉണ്ണി അമ്മയമ്പലം

# എന്താണ് പ്രാർത്ഥന



കൂട്ടുകാരെ, നമ്മൾ ആഗ്രഹിക്കുന്നതെല്ലാം ദൈവത്തിൽ നിന്ന് ലഭിക്കുവാൻ നമ്മുടെ ആഗ്ര ഹങ്ങളുടെ ഒരു നീണ്ട പട്ടിക ദൈവത്തിനു മുമ്പിൽ സമർപ്പിക്കുന്നതാണോ പ്രാർത്ഥന? അങ്ങനെയെങ്കിൽ ആഗ്രഹിച്ച കാര്യങ്ങൾ ദൈവ തിരുമുമ്പിൽ നിന്ന് ലഭിക്കാതെ വരുമ്പോഴോ അപ്പോൾ നമ്മൾ പറയുന്നു. പ്രാർത്ഥനയിൽ വിശ്വാസമില്ലെന്ന്. ചിലര് പറയുന്നത് അവരുടെ പ്രാർത്ഥന ദൈവം കേൾക്കുന്നില്ല എന്നാണ്. ഒത്തിരിയേറെ പ്രാർത്ഥിച്ചിട്ട് നമ്മൾ പ്രാർത്ഥിച്ച സംഗതികൾ നടക്കാതിരിക്കുമ്പോൾ ദൈവത്തെ നമ്മൾ പൂർണ്ണമായും തള്ളിപ്പറയാറുമുണ്ട്. അങ്ങനെയുള്ള കൂട്ടുകാർ ഇനി പറയുന്ന കാര്യ ങ്ങൾ മനസ്സിൽ കുറിച്ചിടുക.

പ്രാർത്ഥന എന്നുപറയുന്നത് ദൈവവും മനു ഷ്യനും തമ്മിലുള്ള വിശുദ്ധമായ ഒരു ബന്ധമാ ണ്. ദൈവഹൃദയവും മനുഷ്യഹൃദയവും ഒന്നാ കുന്ന പരിപാവനമായ ദിവ്യമായ ഒരനുഭവമാണ് പ്രാർത്ഥന.

പ്രാർത്ഥനയുടെ സമയത്താണ് മനുഷ്യൻ ദൈവത്തെ അടുത്തറിയുന്നത്. ആ സമയം ദൈവം മനുഷ്യന്റെ മുമ്പിൽ സംസാരിക്കുകയും ചെയ്യുന്നു. അങ്ങനെ പ്രാർത്ഥനയുടെ സമയത്ത് ദൈവതിരുവിഷ്ടം മനസ്സിലാക്കുവാൻ നമുക്ക് സാധിക്കുന്നു.

പ്രസിദ്ധരായ പല മഹാന്മാരും പ്രാർത്ഥന യിൽ ദൈവത്തെ അറിഞ്ഞവരാണ്. എന്നും പ്രാർത്ഥിക്കുന്ന മനുഷ്യനാണ് മഹാത്മാഗാന്ധി. അദ്ദേഹം പ്രാർത്ഥിച്ചത് തനിക്കു വേണ്ടിയോ ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം ലഭിക്കുന്നതിനുവേ ണ്ടിയോ ആയിരുന്നില്ല. പിന്നെയോ ദൈവതിരു മുമ്പിൽ ഭാരതത്തിനുവേണ്ടി പ്രവർത്തിക്കുവാ നുള്ള ശക്തി ലഭിക്കുന്നതിനുവേണ്ടിയായിരുന്നു മഹാത്മാഗാന്ധി പ്രാർത്ഥിച്ചിരുന്നത്. ജീവിത ത്തിലെ പല പ്രതിസന്ധി ഘട്ടത്തിലും ആത്മാ വിന്റെ ശാന്തി നഷ്ടപ്പെടാതെ തന്നെ കാത്തുര ക്ഷിച്ചത് പ്രാർത്ഥനയാണെന്ന് ഗാന്ധിജി ഉറ പ്പിച്ചു പറഞ്ഞിട്ടുണ്ട്.

യേശുവിന്റെ പ്രാർത്ഥനയും നമുക്ക് സുപരി ചിതമാണല്ലൊ. ഗത്സെമനിൽ വച്ച് ഒരു രാത്രി മുഴുവൻ ഈശോ പ്രാർത്ഥിച്ചു. ഈശോ പിതാ വിന്റെ ഇഷ്ടം നിറവേറട്ടെ എന്നാണ് പ്രാർത്ഥി ച്ചത്. ആ പ്രാർത്ഥനയാണ് കുരിശുമരണത്തോ ളം ഈശോയെ ശക്തിപ്പെടുത്തിയത്. അപ്പോൾ നമ്മൾ എന്താണ് തിരിച്ചറിയേണ്ടത്. പ്രാർത്ഥന വെറും ചോദിച്ചുവാങ്ങൽ മാത്രമല്ല. പിന്നെയോ പ്രാർത്ഥന ഒരു മഹാശക്തിയാണ്. ദൈവഹിത ത്തിനനുസരിച്ച് ജീവിക്കുവാനുള്ള ശക്തി ലഭി ക്കുന്നതിനുവേണ്ടിയാണ് നാം ഓരോരുത്തരും പ്രാർത്ഥിക്കേണ്ടത്.



## ധ്യാനം

# ആരോപണങ്ങളുടെ സമഗ്രാകൃതിദർശനം

**ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ**

തലങ്ങും വിലങ്ങുമായി ആരോപണങ്ങൾ പറന്നുനടക്കുന്ന ഒരന്തരീക്ഷമാണ് നമ്മുടേത്. മറ്റേതൊരു വാർത്തയേക്കാൾ വേഗത്തിൽ കത്തിപ്പടരാൻ കഴിവുള്ളവയാണ് ആരോപണങ്ങൾ. ആരോപണങ്ങളുടെ ഈ സ്വഭാവം മനസ്സിലാക്കാതെ ജീവിക്കുക സാദ്ധ്യമല്ലെന്നുവരെ ആയിട്ടുണ്ട്.

അരുതാത്ത പ്രവൃത്തി ഒരാൾ ചെയ്തു എന്ന പ്രഖ്യാപനമാണ് ആരോപണം. അധാർമ്മികതയാണതിലെ മുഖ്യഘടകം. അതിൽ എന്നെ സംബന്ധിക്കുന്ന എന്തോ ഉണ്ട്. അതാണ് ആരോപണത്തിലെ സ്ഫോടകവസ്തു. ആരോപണത്തെ വിലയിരുത്താൻ ശ്രമിക്കുന്നതിനു മുമ്പായി ഈ ഞാൻ ഘടകം വിലയിരുത്തപ്പെടേണ്ടത് അത്യാവശ്യമാണ്.

മറ്റൊരാൾ ചെയ്തതായി പറയപ്പെടുന്ന അരുതാത്ത പ്രവൃത്തി ചെയ്യാൻ എനിക്കും താത്പര്യമുണ്ടെന്നതാണ് വാസ്തവം. ശിക്ഷ ഭയന്ന് ഞാനത് ചെയ്യുന്നില്ല. ശിക്ഷാഭയത്തോടൊപ്പം അത് തെറ്റാണെന്ന ബോദ്ധ്യവും ഏതൊക്കെയോ അനുതാപത്തിൽ കലർന്നാണ് എന്റെ മനസ്സിൽ കിടക്കുന്നത്. അവിടെ ഒരാൾ ആ പ്രവൃത്തി ചെയ്തു എന്നു കേട്ടാലുടൻ അവൻ ശിക്ഷിക്കപ്പെടണമെന്നും അല്ലെന്നുണ്ടെങ്കിൽ അതു ചെയ്യാതിരുന്ന ഞാൻ മണ്ടനാകുമെന്നും എനിക്കു തോന്നിത്തുടങ്ങും. അതോടെ അവനെ എറിഞ്ഞുകൊല്ലാനുള്ള കല്ല് ഞാൻ കുനിഞ്ഞെടുക്കുന്നു. എന്നെപ്പോലുള്ള മറ്റനേകരും അതു ചെയ്യുന്നു. ധാർമ്മിക രോഷം എന്ന് നാമതിനെ വിളിക്കുന്നു. അത് കലശലായിട്ടുള്ളവരെ സദാചാരപോലീസെന്നും വിളിക്കുന്നു.



ഇതേ പ്രവൃത്തി മറ്റാരും അറിയാതെ ചെയ്തവനാണ് ഞാനെങ്കിലും മറ്റൊരുത്തൻ അത് ചെയ്തത് അറിയപ്പെട്ടുപോയി എന്നു വന്നാൽ അവനെ എറിയാൻ കല്ലെടുക്കും. നിൽക്കാൻ പഠിക്കാതെ അവൻ കക്കാൻ പോയത് ശരിയായില്ല.

ആരോപണങ്ങളുടെ വിശ്വാസ്യത വസ്തുനിഷ്ഠമായ കാര്യങ്ങളെ അടിസ്ഥാനപ്പെടുത്തിയാണ് നിശ്ചയിക്കപ്പെടേണ്ടത് എന്ന് എല്ലാവർക്കുമറിയാം. ഈ എനിക്കും അതറിയാം. അതിന് ദ്രുതപരിശോധനയും വിശദപരിശോധനയും ആവശ്യമാണ്. പക്ഷേ അതിനെല്ലാം മുമ്പേ നടക്കുന്ന ഒരു അതിദ്രുതപരിശോധനയുണ്ട്. അത് എന്റെ മനസ്സിലാണ്, എന്നെപ്പോലുള്ളവരുടെ മനസ്സാണ് നടക്കുന്നത്. അതനുസരിച്ച് ആരോപിതൻ കുറ്റം ചെയ്തു; എന്നേക്കാൾ മിടുക്കനായി വിരാജിക്കുന്നു. അതനുവദിച്ചുകൂടാ.

നേരായ വഴിയിൽ നേട്ടമുണ്ടാക്കാൻ കഠിനപ്രയത്നം ചെയ്യുന്ന ഒരുവനും മറ്റൊരുത്തൻ കുറുക്കുവഴിയിൽ നേട്ടമുണ്ടാക്കുന്നത് സഹിക്കില്ല. ടിക്കറ്റെടുക്കാൻ ക്യൂ നിൽക്കുന്നവന് ക്യൂ തെറ്റിച്ച് അതു സംഭവിച്ചാൽ അവന്റേത് തണുത്ത പ്രതികരണവുമായിരിക്കും. അതാണ് ഇവിടെ പരാമർശിക്കപ്പെടുന്ന ഞാൻ ഫാക്ടർ.

വളഞ്ഞ വഴിയിൽ ഒരാൾ നേട്ടമുണ്ടാക്കി എന്നു കേൾക്കുന്ന മാത്രയിൽ ഈ ഞാൻ ഫാക്ടർ പ്രവർത്തിച്ചു തുടങ്ങും. അതേ, അവൻ നേട്ടമുണ്ടാക്കി. നേട്ടമുണ്ടാക്കിക്കാണും എന്ന തോന്നലുണ്ടായി നിമിഷങ്ങൾക്കകം ഈ ഞാൻ ഫാക്ടറിന്റെ തള്ളൽ കൊണ്ട് നേട്ടമുണ്ടാക്കി എന്ന ബോദ്ധ്യം വന്നു കഴിയും. അവിടെപ്പിന്നെ മറ്റു ന്യായങ്ങളില്ല.

ഈ അതിദ്രുതപരിശോധനയും അതനുസരിച്ചുള്ള ഉത്തരവും നില

നിൽക്കുമ്പോൾ അതിന്റെ മുമ്പിൽ മറ്റൊന്നും വില പ്പോകുന്നില്ല. മറിച്ചുള്ള നിയമങ്ങളും വാദങ്ങളു മെല്ലാം തിരസ്ക്കരിക്കപ്പെടുന്നു. പൊടുന്നനവേ ഉത്ത രവ് പൊഴിഞ്ഞു വീഴുന്നു.

ആരോപണത്തിനും സത്യാവസ്ഥയ്ക്കുമിട യിൽ ഒട്ടനേകം കണ്ണികളുണ്ട്. അവയിൽ പലതും ബന്ധം മുറിഞ്ഞവയായിരിക്കാം. പക്ഷേ അവയെ മൊത്തത്തിൽ നോക്കുമ്പോൾ ഈ വിടവ് ശ്രദ്ധ യിൽപ്പെടില്ല. അതിന് മനഃശാസ്ത്രപ്രകാരം ഒരു കാര ണമുണ്ട്.

സമഗ്രാകൃതിദർശനം എന്ന് അഭിജ്ഞർ പറ യുന്ന ഒരു പ്രതിഭാസമനുസരിച്ച് ഈ വിടവ് ദർശ നകർത്താവു തന്നെ നികത്തുന്നു, താൻ പോലുമറി യാതെ. ട്രെയിനിലും മറ്റും സ്റ്റെൻസിൽ ഉപയോഗിച്ച് എഴുതിവച്ചിരിക്കുന്ന കാര്യങ്ങളുണ്ടല്ലോ, സീറ്റി ന്റേയും ബർത്തിന്റേയും മറ്റും നമ്പരുകൾ പോലു ള്ളവ. അവയിലെ മുറിവുകളും വിടവുകളും ആരും കാണുന്നില്ല. അവയെ കാര്യമാക്കിയാൽ ആ എഴു ത്തുകൾക്ക് അർത്ഥമില്ല. അതുകൊണ്ട് സൗകര്യപ്ര ദമായി നാമവയെ മനസ്സിൽ കൂട്ടിയോജിപ്പിക്കുന്നു. ആരോപണങ്ങളുടെ സമഗ്രാകൃതിദർശനത്തിൽ ഇങ്ങനെ വളരെയേറെ കാര്യങ്ങൾ കൂട്ടിയോജിപ്പിക്ക പ്പെടുന്നുണ്ട്, ദർശനകർത്താവ് പോലും അറിയാതെ.

ആരോപണത്തിൽ വേറെയും പ്രത്യക്ഷണസ്ഖ ലിതങ്ങളുണ്ടാകാം. ഒരു സംഭവത്തിന്റെ തൊട്ടു മുമ്പും പിൻപും അറിയാം. ഇടയ്ക്ക് ഒരൽപ്പം വിട വ്. അത് നികത്തിയാണ് ഒരാൾ ധരിക്കുന്നത്. അതാണ് ആരോപണമായി അയാൾ ഉന്നയിക്കുന്ന തും. കാറ്റടിച്ച് കതക് ശബ്ദത്തോടെ അടഞ്ഞു. അപ്പോൾത്തന്നെ കറന്റും പോയി. കതകടഞ്ഞതു കൊണ്ട് കറന്റു പോയി അത്രതന്നെ. അയാളെപ്പോ ലെയുള്ള ശ്രോതാക്കൾക്കും അതുതന്നെ ശരി.

ആരോപണകർത്താവിന് അറിഞ്ഞുകൊണ്ടു തന്നെ ചില വിടവുകൾ കള്ളത്തരത്തിൽ കൂട്ടിയോജി പ്പിക്കാമെന്നും സാധാരണശ്രോതാക്കളുടെ സമഗ്രാകൃ തിദർശനത്തിൽ ഒളിച്ചുകടത്താമെന്നും കൂടിയാകു മ്പോൾ ആരോപണങ്ങളെ വിലയിരുത്തുന്നത് സാധാ രണ മനുഷ്യന് ഒരു വലിയ സാഹസമാകു കയാണ്. ആരോപണകർത്താവിന് ആരോപണ ത്തിലെ കുറ്റം ചെയ്യുന്നതിനെപ്പറ്റി ചില തീമാറ്റിക് സങ്കൽപ്പങ്ങളുണ്ട്. അവയ്ക്ക് പെട്ടെന്ന് ജീവൻ വയ്ക്കും. അവയുടെ കളി തുടങ്ങിക്കഴിഞ്ഞാൽ അവ യാഥാർത്ഥ്യങ്ങളായി. ഈ മാറ്റം അവൻ തന്നെയും വളരെ അവ്യക്തമായേ അറിയുന്നുള്ളൂ. സങ്കല്പങ്ങളും യാഥാർത്ഥ്യ ങ്ങളും തമ്മിലുള്ള ഈ ഒളിച്ചുകളിയാണ് നോവലും സിനിമയും പോലുള്ള കലാരൂപങ്ങളെ ല്ലാം. ആരോപണ സാമർത്ഥ്യവും അങ്ങനെയുണ്ടായ ഒരു കലാരൂപമായി വളരുകയാണ്, അരങ്ങു തകർക്കുകയാണ്.

## വിജ്ഞാനലോകം

### വർഗീസ് ജോർജ് കൊച്ചുവിളയിൽ

1. C.B.C.I. യുടെ ഇപ്പോഴത്തെ പ്രസി ഡന്റ്?

   **കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ**

2. C.B.C.I. യുടെ ഇപ്പോഴത്തെ സെക്രട്ടറി?

   **ബിഷപ്പ് ഡോ. തിയോഡോർ മസ്ക്കരനാസ്**
   (റാഞ്ചി അതിരൂപതയുടെ സഹായ മെത്രാൻ)

3. റോമിലെ മെത്രാൻമാർക്കു വേണ്ടി യുള്ള തിരുസംഘത്തിന്റെ പ്രീഫെക്ട്? (തലവൻ)

   **കർദ്ദിനാൾ മാർക്ക് ഔവ്വെല്ലെറ്റ്**

4. കുട്ടികൾക്കുള്ള ഫ്രാൻസിസ് പാപ്പയുടെ പുതിയ പുസ്തകം?

   **"ഡിയർ പോപ്പ് ഫ്രാൻസിസ്"**
   (ലോകത്തിലെ വിവിധ ഭാഗങ്ങളിലുള്ള കുട്ടികൾ ഉന്നയിച്ച ചോദ്യങ്ങൾക്ക് ഫ്രാൻസിസ് പാപ്പാ നൽകുന്ന ഉത്തര ങ്ങളാണ് പുസ്തകത്തിന്റെ ഉള്ളടക്കം).

5. എത്യോപ്യൻ ഓർത്തഡോക്സ് തെവാ ഹെദോ സഭയുടെ പാത്രിയാർക്കീസ് ആര്?

   **പാത്രിയാർക്കീസ് ആബുനാ മത്തിയാസ്**
   (2016 ഫെബ്രുവരി 26 മുതൽ 29 വരെ റോമിൽ സന്ദർശനം നടത്തി)






**ഫാദർ കുര്യൻ വാലുപറമ്പിൽ**

# ചമ്മട്ടിയടി

നിന്റെ നെഞ്ചേറ്റ്[1] ചാട്ടവാറടി
എന്റെ നെഞ്ചിന്റെ നീറ്റലേറ്റുന്നു.
നിന്റെ നെഞ്ചതുല്യസ്നേഹക്കൂടു
തുറക്കാനറിയുമോ ചാട്ടവാറിന്?

ഇടയനടിയേല്പതു കണ്ടോടാനീ-
യാടു[2] കാൽ പറിക്കവേ കണ്ടു
പതിമൂന്നാമടിയിടയനെ ഉന്നിച്ചു പായവെ
തിരിഞ്ഞൊന്നു നോക്കുന്നു തന്നാടുകളെ.

അടിയോരോന്നിനും മുന്നറിവായ്
ചാട്ട മുക്രിച്ച ക്രൂരഹുങ്കാരമെന്നെ
യാക്രമിച്ചെങ്കിലുമാടാലോലമാടി
യതു നിന്റെ സ്നേഹത്തിരമാലയിൽ.

ചാട്ടവാററ്റത്തെ മുൾത്തോട്ടി നിൻ
ചങ്കു കീറി ചീറ്റിച്ച ചോരയെൻ
ചങ്കു കീറിക്കയറിയുള്ളിലൂറ്റിക്കുടിച്ചെൻ
നെഞ്ചിലെ ചെഞ്ചായമത്രയും വെണ്മയാക്കി.[3]

നിൻ തലയിലാഞ്ഞുറപ്പിച്ച കിരീടമുള്ളുകൾ
കുരുപ്പിച്ചൊഴുക്കിയ ചോരച്ചാലുകൾ
നേർപ്പിച്ചു പഞ്ഞിപോൽ വെണ്മയാക്കിയെൻ[4]
കറുത്ത കണ്ണീരു കുതിർത്ത ചെംപതകങ്ങളത്രയും.

സൂചകങ്ങൾ

[1]കുറ്റവാളിക്ക് 40 അടിയിൽ കൂടുതൽ നല്കാൻ പാടില്ല (നിയ 25,1-3). എണ്ണത്തിൽ പിശകുണ്ടായി 40ലേറെയായാൽ നിയമലംഘനമാകുമെന്ന ഭയത്താൽ 39 അടികളേ പരമാവധി നല്കിയിരുന്നുള്ളു. മൂന്നിലൊരു ഭാഗം (13 എണ്ണം) കുറ്റവാളിയുടെ നെഞ്ചത്തും, ബാക്കി പുറത്തുമാണ് നല്കിയിരുന്നത്.






**വെള്ളൂർക്കോണം ഷാഫി**

# രാത്രി ചിതറുന്നു

മലയിറങ്ങണം, മനസ്സിൽ വിങ്ങുന്ന
മണിപ്പിറാവുകൾ പറന്നുയരണം
വഴക്കൊഴിഞ്ഞിടാതുഴലുമീ ഗേഹം
കഴിവതും വേഗമൊഴികയും വേണം

മത്സരം, വ്യവഹാരം, അധികാരം...
അധോഗതിയിലാഴ്ന്നാത്മീയ ജീവിതം...
ദൈവതിരുനാമം നിന്ദ്യമായ്ത്തീരുവാൻ
വേറെയെന്താണു വേണ്ടതീ ഭൂമിയിൽ!

മേന്മയാണോ പദവിയും, കിരീടവും?
നന്മചെയ്യുവാൻ ഇവകൾ നിർബന്ധമോ?
സത്യമറിഞ്ഞനുഭവിച്ചീടുവാൻ
എന്തുമുപേക്ഷിക്കുവാനാകണം

കൂനൻകുരിശിലെ കയറുപൊട്ടിയ്ക്കുവാൻ
എത്ര കണ്ണുനീർത്തുള്ളികൾ വേണം?
വിവിധ കൂറ്റുകാർക്കൊരുമിച്ചു കൂടുവാൻ
എത്ര ഹൃദയങ്ങൾ വിശാലമാകണം?

അനന്തമായ് നീണ്ട ഐക്യസ്വപ്നങ്ങൾ
അകലെ ദുഃഖമായ് ഖനീഭവിയ്ക്കുന്ന
മമമനസ്സിന്റെ നീറ്റൽ പോലെയീ
വ്രണിതരാത്രിയും വിറങ്ങലിയ്ക്കുന്നു

ക്രിസ്തു സ്ഥാപിച്ച സത്യസഭയേതെ-
ന്നെത്രയോ വട്ടം ബോധ്യമായെങ്കിലും
എന്തുകൊണ്ടെൻ വന്ദ്യതിരുമേനിമാർ
കലപ്പമേൽ വച്ച കൈ പിൻവലിയ്ക്കുന്നു?

മലമുകളിലീ ആശ്രമമുറ്റത്ത്
മനം നിറയ്ക്കുന്ന താരകങ്ങൾ കണ്ട്
കൊതിച്ചുനിൽക്കുമ്പോൾ ഉള്ളുനോവുന്നുവോ,
'ഇനി വരില്ലേ'ന്ന് കാറ്റുചോദിച്ചുവോ?

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)/284/2015-2017
Date of Publication 28-03-2016 Posting Date 28, 29 March. 2016

Christavakahalam Monthly April 2016
Annual Subscription Rs. 150/-
Single Copy Rs. 15/-

ഭാരത കത്തോലിക്കാ
മെത്രാൻ സംഘത്തിന്റെ (CBCI)
പ്രസിഡന്റായി വീണ്ടും തെരഞ്ഞെടുക്കപ്പെട്ട
അത്യുന്നത കർദ്ദിനാൾ
**മോറാൻ മോർ ബസേലിയോസ്**
**ക്ലീമിസ് കാതോലിക്കാബാവായ്ക്ക്**



# Hearty Congratulations

## CBCI Office Bearers



**Cardinal Mar Baselios Cleemis Catholicos**
President



**Archbishop**
**Mar Andrews Thazhath**
Vice President I



**Archbishop**
**Philip Neri Ferao**
Vice President II



**Bishop**
**Theodore Mascarenhas, S.F.X.**
Secretary General

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com